# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# തിയൊസഫി - ഒരു രൂപരേഖ

ശ്രീ. സി. ഡബ്ലിയു. ലെഡ്ബീറ്റർ എഴുതിയ

## “ An Outline of Theosophy ”

എന്ന പുസ്തകത്തിന്റെ സ്വതന്ത്രവിവർത്തനം.

വിവ :- വി. കെ. മാധവൻ

പ്രസാധകർ :

**കേരള തിയസോഫിക്കൽ ഫെഡറേഷൻ**

ഒന്നാം പതിപ്പ്

1974

വില 1ക.

An Outline of Theosophy

BY

C. W. LEADBEATER

Translated into Malayalam

BY

V. K. MADHAVAN

RETD. I. G. OF REGISTRATION

Bank Road,

Calicut-1

No. of Copies 500

1st Edition May 1974

Published by

KERALA THEOSOPHICAL FEDERATION

# ഉള്ളടക്കം





# അവതാരിക

തിയസോഫിക്കൽ സൊസൈററി സ്ഥാപിത മായിട്ട നൂറു് കൊല്ലം തികയാറായിരിക്കുന്നു. 1975 നവമ്പർ 17-ാംതീയതി അതിൻെറ ശതാബ്ദി ആഘോഷിക്കുന്നതിന്നു് ലോകത്തിൻെറ എല്ലാ ഭാഗ ങ്ങളിലും ദ്രുതഗതിയിൽ ശ്രമങ്ങൾ നടന്നുവരിക യാണു്. തിയോസഫിയെപ്പററിയും തിയസോഫി ക്കൽ സൊസൈററിയെപ്പററിയും കേരളത്തിൽ വേണ്ടി ടത്തോളം പ്രചാരം ലഭിച്ചിട്ടില്ലെന്നു് പറയേണ്ടി യിരിക്കുന്നു. അതിന്നു പല കാരണങ്ങളും ഉണ്ടായി രിക്കാം. അവയിൽ പ്രധാനമായതു ഈ സംഘടന യെപ്പററിയോ തിയോസഫിയെപ്പററിയൊ അറിവു നൽകുന്ന ഗ്രന്ഥങ്ങളുടെ കുറവാണെന്നാണു് എനിക്കു തോന്നുന്നതു്. ഈ ന്യൂനത പരിഹരിക്കുന്നതിന്നു Outline of Theosophy (തിയാസഫിയുടെ രൂപ രേഖ) എന്ന ഈ ഗ്രന്ഥത്തിൻെറ പരിഭാഷ വളരെ സഹായിക്കുമെന്നുള്ളതിൽ സംശയമില്ല.

ഈ ഗ്രന്ഥത്തിൻെറ കർത്താവു C. W. ലെഡ്ബീററർ എന്ന പേരിൽ അറിയപ്പെടുന്ന വിശ്രുത നായ ഗ്രന്ഥകാരനാണു്. അദ്ദേഹം വളരെ ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ടു്. അവയിൽ ഏററവും ലളിതമായ ഒരു ഗ്രന്ഥമാണു് Outline of Theosophy. ലെഡ്ബീററരുടെ എല്ലാ ഗ്രന്ഥങ്ങളും വായനക്കാർക്കു വളരെ വെളിച്ചം തരുന്നതും ചിന്താബന്ധുരവുമാണു്. അദ്ദേ ഹത്തിൻെറ ഭാഷ ലളിതമാണെന്നിരുന്നാലും അത്യു

ഒരു തർജ്ജമയ്ക്കു് വിധേയമാകുന്നതല്ല. Outline of Theosophy എന്ന ഗ്രന്ഥം ആദ്യമായി പ്രസിദ്ധീകരിച്ചതു 1902-ലാണെന്നു തോന്നുന്നു. അതിനുശേഷം പല പതിപ്പുകളും ഇംഗ്ലീഷിൽ ഉണ്ടായിട്ടുണ്ടു്. മററു പല ഇന്ത്യൻഭാഷകളിലും പാശ്ചാത്യഭാഷകളിലും ഈ ഗ്രന്ഥം പരിഭാഷപ്പെടുത്തിയിട്ടുണ്ടെങ്കിലും മലയാളത്തിൽ അതിൻെറ തജ്ജമ പ്രസിദ്ധീകരിക്കുന്നതു ഇപ്പോഠം മാത്രമാണു്.

ജീവേശ്വരബന്ധം, മനുഷ്യൻ എന്തു്, പുനർജ്ജന്മം, കർമ്മം, മരണതത്ത്വം, മനുഷ്യൻെറ ഭൂതവും ഭാവിയും, തിയോസഫി നമ്മെ എങ്ങനെ സഹായിക്കുന്നു എന്നു തുടങ്ങി രസകരങ്ങളായ പല വിഷയങ്ങളെപ്പററിയും ചുരുക്കമായും എന്നാൽ രസകരമായും ഈ ഗ്രന്ഥത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ടു്. അന്വേഷണബുദ്ധിയും, അദ്ധ്യാത്മിക പ്രവണതയും ഉള്ള ഏതൊരാളും ഈ ഗ്രന്ഥത്തെ സ്നേഹിക്കാതിരിക്കില്ല. മലയാളത്തിലെ ബ്രഹ്മവിദ്യാ സാഹിത്യത്തിന്നു് ഇതു് അമൂല്യമായ ഒരു മുതൽക്കൂട്ടായിരിക്കുമെന്നുള്ളതിന്നു യാതൊരു സംശയവുമില്ല.

പരിഭാഷകനായ ശ്രീ. വി. കെ. മാധവൻ കേരളീയക്കു് സുപരിചിതനാണു്. ഔദ്യോഗികമണ്ഡലത്തിലെ ഉയന്ന സോപാനങ്ങളിൽ സ്തുത്യഹ്മാംവണ്ണം സേവനം അനുഷ്ഠിച്ചു ജോലിയിൽനിന്നു വിരമിച്ച ശേഷം വിശ്രമത്തിന്നായി വിനിയോഗിക്കേണ്ട സമയം ഇത്തരം സേവനങ്ങഠംവേണ്ടി അദ്ദേഹം വിനിയോഗിക്കുന്നതു് അദ്ദേഹത്തിൻെറ ത്യാഗബുദ്ധികൊണ്ടും, സേവനതാല്പര്യംകൊണ്ടും മാത്രമാണു്.

അതിൽ അദ്ദേഹത്തെ എത്ര അഭിനന്ദിച്ചാലും മതിയാകുന്നതല്ല. ഇംഗ്ലീഷിലും മലയാളത്തിലും അഗാധമായ പരിചയവും പരിജ്ഞാനവുമുള്ള ശ്രീ. വി. കെ. മാധവനെപ്പോലെ ഉള്ള ഒരാൾക്ക മാത്രമേ ഈ ഗ്രന്ഥത്തിൻെറ പരിഭാഷ ഇത്രയും വിജയപ്രദമായി നിർവ്വഹിക്കുവാൻ സാധിക്കയുള്ളു. ലളിതവും പ്രസന്നവുമായ രീതിയിലാണ് പരിഭാഷ നിർവ്വഹിക്കപ്പെട്ടിരിക്കുന്നതു്. തിയൊസഫി ഒരു സയൻസാകയാൽ സാങ്കേതികപദങ്ങൾ പലതും ഇത്തരം ഗ്രന്ഥങ്ങളിൽ കടന്നുകൂടാതിരിക്കുവാൻ സാദ്ധ്യമല്ല. തിയൊസഫി സംബന്ധിച്ച ഗ്രന്ഥങ്ങൾ മലയാളത്തിൽ പരിഭാഷപ്പെടുത്തുമ്പോൾ മററു ഇന്ത്യൻഭാഷകളിൽ ഉപയോഗിക്കുന്ന പദം സ്വീകാര്യമാണെന്നു് തോന്നുന്ന പക്ഷം ആയതു ഉപയോഗിക്കുന്നതു് നന്നായിരിക്കുമെന്നാണ് എനിക്ക തോന്നുന്നതു് സാഹിത്യരംഗത്തും പരിഭാഷകനു് ശോഭനമായ ഒരു ഭാവി ഉണ്ടെന്നുള്ളതിനു് ഈ ഗ്രന്ഥം സാക്ഷ്യം വഹിക്കുന്നു ശ്രീ. വി. കെ. മാധവൻെറ തൂലികയിൽ നിന്നും കൂടുതൽ ഗ്രന്ഥങ്ങൾ ആവിർഭവിക്കട്ടെ എന്നും ഈ ഗ്രന്ഥത്തിന്നു് പ്രചുരപ്രചാരം സിദ്ധിക്കട്ടെ എന്നും പ്രാർത്ഥിച്ചുകൊണ്ടു് ഈ ഗ്രന്ഥം പൊതുജനസമക്ഷം ഞാൻ അവതരിപ്പിച്ചുകൊള്ളുന്നു.

തകഴി എൻ. എൻ. ഇളയതു്
B.A., B.L.
*President, K. T. F.*

Alleppey,
17–4–'74

അദ്ധ്യായം 1.

# അവതരണിക

## തിയോസഫി എന്നാൽ എന്തു്

ഈശ്വരന്റെ അസ്തിത്വം, പ്രകൃതി, ഈശ്വരനും മനുഷ്യനും തമ്മിലുള്ള ബന്ധം, മനുഷ്യരാശിയുടെ പഴമ, അതിന്റെ ഭാവി തുടങ്ങിയ മൌലികങ്ങളായ പ്രശ്നങ്ങളെ കുറിച്ചു ഏറെക്കാലം മാനവസമുദായം നിരന്തരം വിചിന്തനം ചെയ്തിട്ടുണ്ടു്; ചച്ച നടത്തിയിട്ടുണ്ടു്. ഇതേപ്പററി പരസ്പരവിരുദ്ധങ്ങളായ അഭിപ്രായഗതികളാണു് ഉന്നയിക്കപ്പെട്ടിട്ടുള്ളതു്. മാത്രമല്ല മററുള്ളവരുടെ അഭിപ്രായത്തെ കഠിനമായി വിമശിക്കുകയും അപഹസിക്കുകയും ചെയ്യുന്നതു സവ്വസാധാരണമാണു്. അതുകാരണം ഊഹാപോഹങ്ങളെക്കൊണ്ടു കെട്ടിപ്പടുത്ത യുക്തിരഹിതങ്ങളായ നിഗമനങ്ങൾ മാത്രമേ ഈ രംഗത്തുള്ളൂ എന്നു പൊതുവെ വിശ്വസിക്കപ്പെടുന്നു. വിവിധ മതങ്ങൾ ഇക്കായ്യത്തെപ്പററി വിശ്വസിക്കാൻപററില്ലെങ്കിലും, വ്യക്തമായ അഭിപ്രായങ്ങൾ പുലത്തിപ്പോന്നിട്ടുണ്ടെന്നു ഈ സന്ദഭത്തിൽ മറക്കുന്നില്ല.

പ്രചാരത്തിലുള്ള ഈ അഭിപ്രായം നിലവിലുള്ള സാഹചയ്യത്തിൽ അസംഗതമല്ലെങ്കിലും അബദ്ധജടിലമാണു്. സംശയരഹിതമായ സത്യങ്ങൾ ധാരാളം ലഭ്യ

മാണ്. തിയോസഫി അവയെ വെളിപ്പെടുത്തുന്നു. മതങ്ങളെപ്പോലെ വിശ്വാസപ്രമാണങ്ങളുടെ രൂപത്തിലല്ല; പരീക്ഷണങ്ങൾക്കുള്ള വിഷയമായിട്ടാണ്. തിയോസഫി ഒരു മതമല്ല. ആഷ്ദശ്നങ്ങൾക്ക മതത്തോടുള്ള ബന്ധം തന്നെയാണ് തിയോസഫിക്ക മതത്തോടുള്ളത്. അതുമതങ്ങളിലെ യുക്തിക്ക നിരക്കാത്ത കായ്യങ്ങൾ അവ ഈശ്വരവിശ്വാസത്തെ അവഹേളിക്കുന്നു എന്നതിൻെറ പേരിൽ തള്ളിക്കളയുന്നു. യുക്തിക്കും, ചിന്തക്കും യോജിക്കുന്ന എല്ലാ മതങ്ങളിലുമുള്ള കാര്യങ്ങളെ തിരഞ്ഞെടുത്തു കോത്തിണക്കി സമഞ്ജസമായ രീതിയിൽ തിയോസഫി അവതരിപ്പിക്കുന്നു.

കാതലായ കായ്യങ്ങളെപ്പററിയുള്ള സത്യാവസ്ഥ ലഭ്യമാണെന്നും, അതെപ്പററി മഹത്തായ വിജ്ഞാനമേഖല നിലവിലുണ്ടെന്നും തിയോസഫി പ്രഖ്യാപിക്കുന്നു. സത്യത്തിൻെറ വിഭിന്നവശങ്ങളിൽക്കൂടിയുള്ള കാഴ്ചപ്പാടാണ് വിവിധമതങ്ങൾ ഉൾക്കൊള്ളുന്നതു മതങ്ങളിലെ വിശ്വാസപ്രമാണങ്ങൾ വിഭിന്നങ്ങളാണ്. പക്ഷെ ധമ്മാധമ്മങ്ങൾ എന്താണെന്നും, ധമ്മനിഷ്ഠമായ ജീവിതം എങ്ങനെ നയിക്കണമെന്നുമുള്ള കാര്യത്തിൽ മതങ്ങൾ എല്ലാം യോജിക്കുന്നു. ക്രിസ്തുമതവും, യഹൂദമതവും, ഇസ്ലാമും, പാർസിമതവും, ബുദ്ധമതവും, ഹിന്ദുമതവും പ്രായോഗികതലത്തിൽ പഠിപ്പിക്കുന്ന പാഠങ്ങൾ ഒന്നാണ്.

പ്രപഞ്ചത്തെപ്പററിയുള്ള യുക്തിപൂർവ്വമായ സിദ്ധാന്തമാണ് തിയോസഫി. സൂക്ഷ്മമായി പഠിച്ചവക്ക് തിയോസഫി സിദ്ധാന്തം മാത്രമല്ല, പൂണ്ണമായ യാഥാത്ഥ്യമാണ്.

പരീക്ഷണ നിരീക്ഷണംവഴി ശരിയാണെന്നു സമത്ഥിക്കാവുന്നവയാണ്, ശാസ്ത്രീയമായ അതിലെ നിഗമനങ്ങരം. അത്തരം പഠനവും, ഗവേഷണവും നടത്തുവാൻ സന്നദ്ധരായവക്ക പ്രകൃതിയിലെ അറിയപ്പെട്ടേടത്തോളമുള്ള യാഥാത്ഥ്യങ്ങളും പ്രപഞ്ചത്തിൻെറ പ്രവത്തനപദ്ധതിയുടെ സാമാന്യരൂപരേഖയും അതു നല്കുന്നു.

## അതു എങ്ങനെ അറിയപ്പെടുന്നു

ഈ പദ്ധതി ആരാണ് ആദ്യമായി കണ്ടുപിടിച്ചതു ? അതു എങ്ങനെ വെളിവാക്കപ്പെട്ടു ? കണ്ടുപിടിക്കപ്പെട്ടു എന്നു അതിനെ വിശേഷിപ്പിച്ചുകൂടാ. കാരണം, മനുഷ്യരാശിക്ക എക്കാലവും അത് സ്വായത്തമായിരുന്നു. ചില പ്രദേശങ്ങളിൽ ഒരുപക്ഷെ താല്ക്കാലികമായി വിസ്മരിക്കപ്പെട്ടിരിക്കാം. വികാസം പ്രാപിച്ച രാഷ്ട്രങ്ങളിൽപ്പെട്ട ഉദ്ബുദ്ധരായ ഒരു ഋഷിസംഘം എപ്പൊഴും നിലനിന്നിട്ടുണ്ട്. അവർ ഈ സത്യങ്ങരം അതിൻെറ പൂണ്ണരൂപത്തിൽ ഉരംക്കൊണ്ടിരുന്നു. അതിൻെറ സാമാന്യരൂപം ബാഹ്യലോകത്തിന്നു പൊതുവെ അറിയപ്പെട്ടിരുന്നുവെങ്കിലും ദുർല്ലഭം ചിലർ മാത്രമെ അത് സനിഷ്ക്കഷം പഠിച്ചിരുന്നുള്ളു. ഈ ശിഷ്യസമൂഹം മുഖേനയാണ് തിയോസഫിയുടെ തത്വങ്ങരം മേല്പറഞ്ഞ ഋഷികളുടെ പ്രേരണമൂലം പാശ്ചാത്യലോകത്തിന്നിപ്പോരം സിദ്ധിച്ചതു്.

വാസ്തവം ഇപ്രകാരമാണെങ്കിൽ വളരെ മുമ്പുതന്നെ ഈ സത്യങ്ങരം ബഹുജനസമക്ഷം അവതരിപ്പിക്കേണ്ടതായിരുന്നില്ലെ എന്ന അജ്ഞരായ ചിലർ ആക്ഷേപിച്ചേക്കാം. ജനസാമാന്യത്തിൽ നിന്നും സുഖദായകമായ

സത്യത്തെ മറച്ചുവെച്ചതിനെപ്പററി മററുചിലർ നിർദ്ദാക്ഷിണ്യം പഴിച്ചെന്നുംവരാം. ആത്മാൎത്ഥമായി ശ്രമിച്ചവക്കെല്ലാം സത്യം എക്കാലത്തും കരഗതമായിരുന്നു. അത്രമല്ല ഇപ്പോഠം മാത്രമാണ് പാശ്ചാത്യർ സത്യാന്വേഷണത്തിന്നു ഉദ്ദേശപൂൎവ്വം തുനിഞ്ഞതു്. യൂറോപ്പിൽ നൂററാണ്ടുകളോളം കടുത്ത അന്ധവിശ്വാസം നിലനിന്നു. അത്തരം വിശ്വാസപ്രമാണങ്ങളിലെ മൂഢത്വത്തോടും, യുക്തിരാഹിത്യത്തോടും ഒരു തിരിച്ചടി ഒടുവിൽ വന്നപ്പോഠം മറെറാരുവഴിക്കു അത്രതന്നെ അഹങ്കാരപ്രദവും, യുക്തിരഹിതവും ആയ നാസ്തിക വാദത്തിന്റെ യുഗം പിറവിയെടുത്തു. ഇപ്പോഠം മാത്രമാണ് പാശ്ചാത്യരിൽ വിനയാന്വിതരും, താരതമ്യേന യുക്തിബോധവുമുള്ള ചിലക്കു തങ്ങഠം ബോധശൂന്യരാണെന്നു തോന്നിത്തുടങ്ങിയതു്. യഥാൎത്ഥമായ ജ്ഞാനം മററുവല്ലേടത്തുനിന്നും ലഭ്യമാവുമോ എന്ന അന്വേഷണവും അവർ ആരംഭിച്ചു. ഈ വിവേകികളായ ജിജ്ഞാസുക്കഠം ന്യൂനപക്ഷമാണെങ്കിലും അത്തരക്കാരെ സംഘടിപ്പിക്കാനാണ് തിയസോഫിക്കൽ സൊസൈററി രൂപീകരിക്കപ്പെട്ടതു്. വായിക്കാനാഗ്രഹിക്കുന്നവക്കു യഥേഷ്ടം ഉപയോഗിക്കുവാനും, തത്വങ്ങളെ ഗ്രഹിക്കുവാനും അങ്ങനെ മഹത്തായ ഈ സത്യങ്ങളെ ആന്തരികമായി ഉൾഗ്രഥനം ചെയ്യാനുമാണ് തിയോസഫിയെപ്പററിയ ഗ്രന്ഥങ്ങഠം ലോകസമക്ഷം അവതരിപ്പിക്കപ്പെട്ടതു. വിമുഖരായവരുടെ നേരെ നിർബ്ബന്ധപൂൎവ്വം അടിച്ചേല്പിക്കുവാൻ ഉദ്ദേശിച്ചിട്ടുള്ളതല്ല അതിലെ പ്രമാണങ്ങഠം. അതിന്റെ ആവശ്യകത ബോദ്ധ്യമായവക്കു സ്വീകരിക്കാനുതകുന്ന രീതിയിലാണ് അവ അവതരിക്കപ്പെട്ടിട്ടുള്ളതു. ഗൎവ്വിയായ മതപ്രവാചകന്റെ വ്യാമോഹം ഒട്ടും ഞങ്ങഠംക്കില്ല.

സത്യധർമ്മാദികളെ ആത്മാർത്ഥമായി സ്വീകരിക്കാൻ സന്നദ്ധരായവരും അല്ലാത്തവരും കാലാന്തരത്തിൽ ശ്രേയസ്സ് കൈവരിക്കുമെന്ന വ്യക്തമായ ബോധം ഞങ്ങൾക്കുണ്ട്. പക്ഷെ തിയോസഫിയിലെ തത്വങ്ങൾ ഞങ്ങൾക്കും ഞങ്ങളെപ്പോലുള്ള പരസഹസ്രം ആളുകൾക്കും ജീവിതത്തെ നിഷ്പ്രയാസം നേരിടാനും, മരണത്തെ നിസ്സങ്കോചം അഭിമുഖീകരിക്കാനും സഹായിച്ചിട്ടുണ്ട്. ഈ ആനുകൂല്യം മററു സഹജീവികൾക്കു കൂടി ലഭ്യമാകട്ടെ എന്ന ഏക ലക്ഷ്യത്തെ മുൻനിൎത്തിയാണ് ഞങ്ങൾ ഈ വിഷയത്തെപ്പററി പ്രസംഗിക്കാനും എഴുതാനും തുനിയുന്നത്.

മഹത്തായ ഈ സത്യങ്ങളുടെ സാമാന്യരൂപം ലോകത്തിൽ നിലനിന്നിട്ട അനേകം വർഷങ്ങളായി. അവ ഇപ്പഴം നിലനിന്നുവരുന്നുണ്ട. പാശ്ചാത്യർ മാത്രമാണ് അവരുടെ അവിശ്വസനീയമായ സൎവ്വജ്ഞഭാവത്തിൽ അവയെപ്പററി അറിയാനിടയാവാതെ വന്നതു. മാത്രമല്ല ലഭ്യമായ വിജ്ഞാനശകലങ്ങളെ പുച്ഛിച്ചു തള്ളിക്കളഞ്ഞതും. മറേറതൊരു ശാസ്ത്രത്തിന്റെയും പോലെ ആത്മീയശാസ്ത്രത്തിന്റെയും മണ്ഡലത്തിൽ ജീവിതകാലമത്രയും നിരീക്ഷണങ്ങൾക്കു നീക്കിവെച്ചവൎക്കു മാത്രമേ അതിന്റെ യഥാൎത്ഥരൂപം ലഭ്യമാവു. ഈ സത്യങ്ങളെപ്പററി സമ്പൂൎണ്ണജ്ഞാനമുള്ളവരെ മഹാത്മക്കൾ എന്നു വിളിക്കുന്നു. സൂക്ഷ്മമായ നിരീക്ഷണത്തിന്നു ആവശ്യമായ ആന്തരികമായ കഴിവുകളെ ക്ഷമയോടെ അവർ വികസിപ്പിച്ചിട്ടുണ്ട്. ആധുനികശാസ്ത്രത്തിന്റെ നിരീക്ഷണസമ്പ്രദായവും ഇന്ദ്രിയാതീതമായ ആത്മീയനിരീക്ഷണവും തമ്മിൽ വലിയ അന്തരമുണ്ട്. ആദ്യത്തേത് നിരീക്ഷണോപകരണങ്ങളെ

മെച്ചപ്പെടുത്തുന്നതിന്നു എല്ലാ കഴിവുകളും വിനിയോഗി ക്കുമ്പോഠം മറേറതു നിരീക്ഷകൻെറ പ്രാപ്തിയുടെ വികാസ ത്തെയാണു് ലാക്കാക്കുന്നതു്.

## നിരീക്ഷണസമ്പ്രദായം

ഇതുപോലുള്ള ഒരു ലഘുഗ്രന്ഥത്തിൽ വികാസത്തി ൻെറ പരിപൂണ്ണവിശദീകരണം കൊള്ളിക്കുവാനുള്ള സ്ഥല മില്ല. അതു തിയസോഫിയെപ്പററിയുള്ള ഗ്രന്ഥങ്ങളിൽ ലഭ്യമാണു്. ഒററവാക്കിൽ പറഞ്ഞാൽ സ്പന്ദനം എന്ന പദത്തിൽ വികാസത്തിൻെറ ആന്തരികസ്വഭാവം ഒതുക്കി നിത്താം. കണ്ണു്, ചെവി, ത്വക്കു് തുടങ്ങിയ ഇന്ദ്രിയങ്ങഠം മുഖേനയാണു് ബാഹ്യപ്രപഞ്ചത്തിൻെറ അറിവു് നമുക്കു് കിട്ടുന്നതു്. പക്ഷെ ഇതിൻെറയെല്ലാം മാദ്ധ്യമം വിവിധ ങ്ങളായ സ്പന്ദനമാണു്. കൂടുതൽ വൈവിദ്ധ്യമാൎന്ന സ്പന്ദന ങ്ങഠം ഉഠംക്കൊള്ളുവാനുള്ള ശക്തി ആജ്ജിക്കുമ്പോഠം അറി വിൻെറ മണ്ഡലം വിപുലമാവും.. അതോടൊപ്പം സാധാ രണ ഭാഷയിൽ ദിവ്യദൃഷ്ടി അഥവാ സൂക്ഷ്മതരദൃഷ്ടി (Clairvoyance) എന്നു വിളിക്കപ്പെടുന്ന ശക്തിയും വന്നു ചേരും.

സാധാരണ കാഴ്ചയുടെ ലഘുവായ വ്യാപ്തിമാത്രമാ ണു് സൂക്ഷ്മതരദൃഷ്ടി എന്ന പദംകൊണ്ടു പൊതുവെ വിവ ക്ഷിക്കുന്നതു്. കൂടുതൽ സൂക്ഷ്മങ്ങളായ സ്പന്ദനങ്ങഠം പ്രതി സ്പന്ദിപ്പിക്കുവാനുള്ള പ്രാപ്തി വളത്തുമ്പോഠം വികസിച്ചു വരുന്ന കഴിവുകളിലൂടെ പ്രജ്ഞയെ നൂതനങ്ങളായ മണ്ഡ ലങ്ങളിലേക്കു് ഉയത്താം. അതോടൊപ്പം പല സൂക്ഷ്മലോ കങ്ങളും ദൃശ്യമാവും. യാഥാൎത്ഥത്തിൽ ഇവയെല്ലാം മുമ്പു

ഇടപഴകിയ ലോകത്തിൻെറ സൂക്ഷ്മതലങ്ങരം മാത്രമാണ്. അങ്ങനെ ജീവിതകാലമത്രയും വിപുലമായ അദൃശ്യപ്രപഞ്ചം നമ്മെ വലയം ചെയ്യുന്നുണ്ടെന്നും അതു പലപ്രകാരത്തിലും നമ്മെ ശക്തിയായി ബാധിക്കുന്നുണ്ടെന്നും ബോദ്ധ്യമാവും. സൂക്ഷ്മലോകങ്ങളെ വീക്ഷിക്കാനുള്ള കെല്പ് വളർത്തുമ്പോരം അവയെ ശാസ്ത്രീയരീത്യാ നിരീക്ഷിക്കാനും അത്തരം നിരീക്ഷണങ്ങരം പലവുരു ആവർത്തിക്കാനും അവയിൽനിന്നു പല നിഗമനങ്ങളും രൂപവൽക്കരിക്കാനും സാധിക്കുന്നു.

ഇതെല്ലാം ഒരു പ്രാവശ്യമല്ല പരസഹസ്രം തവണ നിർവ്വഹിക്കപ്പെട്ടിട്ടുള്ളതാണ്. മുൻപ്രസ്താവിച്ച മഹാത്മാക്കരം ഇതെല്ലാം അതിൻെറ പരമാവധി പരീക്ഷിച്ചിട്ടുണ്ടു. അവർ നല്കിയ അറിവു ആസ്പദമാക്കി തിയൊസഫിയുടെ വിദ്യാർത്ഥികരം പല പരിശ്രമങ്ങളും നടത്തിയിട്ടുണ്ടു്. ഈ അന്വേഷണങ്ങളിലൂടെ മഹാത്മാക്കരം നല്കിയ അറിവു പരിശോധിക്കുകയും പലപ്പോഴും അതിനെ വിശദീകരിക്കയും വിപുലമായ തോതിൽ വദ്ധിപ്പിക്കുകയും ചെയ്തിട്ടുണ്ടു്.

പ്രപഞ്ചത്തിൻെറ അദൃശ്യഭാഗം ദർശിക്കുന്നതോടെ പുത്തനായ പല കാര്യങ്ങളും വിജ്ഞാനമണ്ഡലത്തിലേക്കു ആനയിക്കപ്പെടുന്നു. ജീവിതത്തിലെ വിഷമം പിടിച്ച പല പ്രശ്നങ്ങരംക്കും ഉത്തരം കിട്ടുന്നു. അന്യോന്യം ബന്ധപ്പെടാത്ത ഒററപ്പെട്ട ശകലങ്ങരം എന്ന രീതിയിലാണ് നാം കാര്യങ്ങളെ താഴത്തുനിന്നു നോക്കിക്കണ്ടിരുന്നതു്. ഉപരിമണ്ഡലത്തിൽനിന്നു നോക്കുമ്പോരം അവയെല്ലാം മഹത്തായ ഏകത്വത്തിൻെറ നാനാഭാഗങ്ങളാണെന്നു നമു

ക്കു മനസ്സിലാവുന്നു. ഇത്രയുംകാലം അതിനിഗൂഢമായിരുന്ന പലതും വ്യക്തമാവുന്നു. വിവാദവിഷയമായിരുന്ന പല ചോദ്യങ്ങൾക്കും ഉത്തരം ലഭിക്കുന്നു. മരണാനന്തരമുള്ള മനുഷ്യന്റെ ജീവിതം ഇതിന്നു നല്ല ഉദാഹരണമാണ്. സ്വർഗ്ഗം, നരകം, പാതാളം തുടങ്ങിയവയെപ്പററി പള്ളികൾ പുലത്തിപ്പോന്നിട്ടുള്ള തെററായ പ്രസ്താവനകളുടെ യഥാത്ഥ വിശദീകരണം നമുക്കു കിട്ടുന്നു. പ്രപഞ്ചത്തിന്നു യുക്തിയുക്തവും, അടുക്കും ചിട്ടയുമുള്ള ഒരു പദ്ധതി ഉണ്ടെന്നും നമുക്കു ബോദ്ധ്യമാവുന്നു. ഈ പദ്ധതി എന്താണെന്നു വിശദീകരിക്കാൻ ഞാൻ ശ്രമിക്കാം.

അദ്ധ്യായം 2.

## സാമാന്യ തത്വങ്ങൾ

തിയൊസഫിയുടെ ഈ പ്രതിപാദനം കഴിയുന്നത്ര ലളിതമാക്കാനാണ് ഞാൻ ആഗ്രഹിക്കുന്നതു. ഓരൊ വിഷയത്തിലും കാതലായ തത്വങ്ങൾ മാത്രമെ സൂചിപ്പിക്കുന്നുള്ളു. വിശദമായ വിവരണം ആഗ്രഹിക്കുന്നവക്കു വലിയ ഗ്രന്ഥങ്ങളെയും പ്രത്യേകം വിഷയങ്ങളെപ്പററി രചിച്ച പ്രബന്ധങ്ങളെയും ആശ്രയിക്കാം. മനോഹരമായ ഈ തത്വസംഹിതയുടെ അടിത്തട്ടിലേക്കിറങ്ങിച്ചെല്ലുവാൻ ആഗ്രഹിക്കുന്നവക്കവേണ്ടി അത്തരം ഗ്രന്ഥങ്ങളുടെ പട്ടിക ഓരോരൊ അദ്ധ്യായത്തിന്റേയും അന്ത്യത്തിൽ ചേത്തിട്ടുണ്ട്.

തിയോസഫിയുടെ പഠനത്തിൽക്കൂടി വെളിപ്പെടുന്ന സാമാന്യതത്വങ്ങളിലെ ഏററവും ശ്രദ്ധേയമായവയുടെ പ്രസ്താവനയോടുകൂടി ഞാൻ ആരംഭിക്കട്ടെ. അവിശ്വസനീയങ്ങളും, മുൻകൂട്ടി രൂപവൽക്കരിച്ചുവെച്ച നിഗമനങ്ങൾക്കു വിരുദ്ധങ്ങളും ആയ കാര്യങ്ങൾ ഇതിൽ പ്രതിപാദിച്ചതായി പലക്കും തോന്നിയേക്കാം. അത്തരക്കാരോടു എനിക്കു പറയാനുള്ളതു ഇതാണ്. ഈ തത്വങ്ങൾ എൻെറ സ്വന്തമായ സിദ്ധാന്തമോ, ഊഹാപോഹമൊ, പച്ചപ്പരമാത്ഥിയുടെ വിശ്വാസമോ അല്ല; പ്രത്യുത ഞാനും മററു പലരും പലവുരു യുക്തിപൂവ്വം പരിശോധിച്ചു സ്ഥാപിച്ച ശാസ്ത്രീയ നിഗമനങ്ങളാണ്. ഗവേഷണത്തിന്നു കോപ്പെട്ടുക്കാൻ സ്വയം സന്നദ്ധമായി അതിന്നുവേണ്ട സമയവും സൌകര്യവുമുള്ള ആക്കും നേരിട്ടു പരിശോധിച്ചു സ്വായത്തമാക്കാവുന്ന കാര്യങ്ങളാണ് ഇവയെല്ലാം. ഗുളിക വിഴുങ്ങുന്നതുപോലെ സ്വീകരിക്കാവുന്ന വിശ്വാസപ്രമാണമെന്ന രീതിയിലല്ല ഞാനിതു വായനക്കാരുടെ മുമ്പിൽ അവതരിപ്പിക്കുന്നത്. ഇതു പഠിക്കുവാനുള്ള പദ്ധതിയാണ്. സവ്വോപരി ജീവിക്കുവാനുള്ള ജീവിതചര്യയാണ്. വായനക്കാരിൽനിന്നു കണ്ണടച്ച വിശ്വാസം ഞാനാവശ്യപ്പെടുന്നില്ല; പ്രതീക്ഷിക്കുന്നുമില്ല. എനിക്കു തിയോസഫിയുടെ തത്വങ്ങൾ താല്ക്കാലിക സങ്കല്പങ്ങളല്ല, നിത്യസത്യങ്ങളാണ്. പക്ഷെ വായനക്കാർ അവയെ താല്ക്കാലിക സങ്കല്പമെന്നോണം പരിഗണിക്കാനേ ഞാൻ ആവശ്യപ്പെടുന്നുള്ളൂ.

ഈ തത്വങ്ങൾ അവരുടെ ശ്രദ്ധയിൽ ഇതിന്നുമുമ്പ് പെട്ടവയെക്കാൾ സ്വീകാര്യമാവുന്നപക്ഷം, ജീവിതത്തിലെ പ്രശ്നങ്ങൾക്കു പരിഹാരം കാണുവാൻ അവരെ കൂടുതൽ

പ്രാപ്തമാകുമെങ്കിൽ, ചിന്തിക്കുന്ന വ്യക്തികൾക്ക അനിവാര്യമായി നേരിടേണ്ടിവരുന്ന ചോദ്യങ്ങളിൽ അധികപക്ഷത്തിന്നും ഉത്തരം നൽകുമെങ്കിൽ അവർ തീൎച്ചയായും പഠനം തുടരും. ഞാൻ അനുഭവിച്ച രീതിയിലുള്ള ഉപരൃപരി വദ്ധനവോടുകൂടിയ സംതൃപ്തിയും ആനന്ദവും അവർ അതിൽ കണ്ടെത്തുമെന്നും ഞാൻ പ്രതീക്ഷിക്കുകയും വിശ്വസിക്കുകയും ചെയ്യുന്നു. നേരെമറിച്ച മററുവല്ല സമ്പ്രദായമാണ് സ്വീകാര്യമെന്നു അവൎക്ക തോന്നുന്നുവെങ്കിൽ യാതൊരു ഹാനിയും സംഭവിക്കുന്നില്ല. തനിക്ക യോജിക്കുവാൻ കഴിയാത്ത ഒരു സംഘത്തിലെ വിശ്വാസപ്രമാണങ്ങളെപ്പററി ഏതാണ്ടു ചിലതെല്ലാം മനസ്സിലാക്കുവാൻ കഴിഞ്ഞു എന്നുമാത്രം. എനിക്ക ഈ കാര്യത്തിൽ അല്പം പോലും സംശയമില്ല. സ്വല്പം വൈകിയാലും അവർ തിയോസഫിയിലെ നിഗമനങ്ങളോടു യോജിക്കുന്ന ഒരു കാലം വരുമെന്നും, ഇന്നു നമ്മുടെ അറിവിൽപ്പെട്ട കാര്യങ്ങൾ അന്ന് അവൎക്കും സുവിദിതമാവുമെന്നും എനിക്കുറപ്പുണ്ട്.

## മൂന്നു മഹത്സത്യങ്ങൾ

കേവലവും അനശ്വരവുമായ മൂന്നു മഹത്സത്യങ്ങൾ ഉണ്ടെന്നു തിയോസഫിയെപ്പററിയുള്ള ഒരു പുരാതന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. പ്രവചനത്തിന്റെ അഭാവത്തിൽ അവ വിസ്മൃതമായിപ്പോയെന്നു വരാം. ജീവിതത്തോളം മാഹാത്മ്യമേറിയതും നിഷ്കളങ്കചിത്തം പോലെ ഏററവും സരളവുമാണ് ഈ സത്യങ്ങൾ. ഞാൻ

അവതരിപ്പിക്കുന്ന സാമാന്യതത്ത്വങ്ങളിലെ പ്രമുഖസ്ഥാനത്തു ഈ സത്യങ്ങളെ പ്രതിഷ്ഠിക്കുക എന്നതിൽകവിഞ്ഞു ഒന്നും എനിക്കു ചെയ്യാനില്ല. അതിനുശേഷം അതിൽ നിന്നും സ്വാഭാവികമായി അധിഗമ്യങ്ങളായ ചില കാര്യങ്ങരം പ്രസ്താവിക്കാം. അവസാനമായി ഈ വ്യക്തമായ ജ്ഞാനത്തിൽ നിന്നും സംജാതമാവുന്ന സൌകര്യപ്രദങ്ങളായ പരിണതഫലങ്ങളേയും പരാമർശിക്കാം. ഇപ്രകാരം പദ്ധതിയുടെ രൂപരേഖ ഒരു പട്ടികയായി രൂപീകരിച്ച് അവയിലെ ഓരോ കാര്യത്തേയും പ്രത്യേകം പ്രത്യേകമെടുത്തു ഈ കൊച്ചുഗ്രന്ഥത്തിന്റെ പരിധിയിൽപെടുന്ന പ്രാഥമിക വിശദീകരണങ്ങരം നൽകാനും ശ്രമിക്കാം.

1 ഈശ്വരനു ഉണ്മയും നന്മയുമുണ്ട്. ജീവിതദാതാവായ അവിടുന്നു നമ്മുടെ അകത്തും പുറത്തും സ്ഥിതിചെയ്യുന്നു. മൃത്യുരഹിതനും അനന്തകല്യാണകൃത്തുമാണവിടുന്നു. സ്പർശിക്കുവാനൊ, ദർശിക്കുവാനൊ, ശ്രവിക്കുവാനൊ സാദ്ധ്യമല്ലെങ്കിലും ദർശനം അഭിലഷിക്കുന്നവക്കു അവിടുന്നു ഇന്ദ്രിയഗോചരത്വം നൽകുന്നു.

2. മനുഷ്യൻ അമരനാണ്. അവന്റെ ഭാവി അതിന്റെ മഹത്ത്വത്തിലും ഐശ്വര്യത്തിലും പരിധി നിണ്ണയിക്കാൻ സാധിക്കാത്തവിധം അനന്തവും, വിശാലവുമാണ്.

3. നിർവ്വിവാദവും, കേവലവും, ദിവ്യവുമായ ഒരു നീതി ജഗത്തിനെ നിയന്ത്രിക്കുന്നു. തന്മൂലം ഓരോ വ്യക്തിയും യഥാർത്ഥത്തിൽ അവനവന്റെ യശസ്സിന്റേയും, നൈരാശ്യത്തിന്റെയും നിർമ്മാതാവും ദാതാവുമാണ്. ഒരാളുടെ ജീവിതത്തിലെ നന്മതിന്മകളുടെ വിധികർത്താവ് അയാളല്ലാതെ മററാരുമല്ല.

## അധിഗമ്യങ്ങൾ

ആദ്യത്തെ മഹത്സത്യത്തിൽനിന്നും ചുവടെ ചേർത്തവ സിദ്ധിക്കുന്നു.

1. ബാഹ്യമായ കാഴ്ചപ്പാടിൽ എന്തുതന്നെ തോന്നിയാലും എല്ലാ കാര്യങ്ങളും വിവേകപൂർവ്വം നീങ്ങിക്കൊണ്ടിരിക്കുന്നതു നന്മ ലാക്കാക്കിയാണ്. സാഹചര്യങ്ങൾ തികച്ചും പ്രതികൂലമായാണ് വർത്തിക്കുന്നതെന്നു ശങ്കിക്കപ്പെടാമെങ്കിലും സംഭവങ്ങൾ എല്ലാംതന്നെ വന്നുചേരുന്നതു വേണ്ടപ്പെട്ട രീതിയിലാണ്. ശരിക്കും മനസ്സിലാക്കുകയാണെങ്കിൽ സാഹചര്യങ്ങൾ ഒന്നുംതന്നെ നമ്മെ സഹായിക്കാനല്ലാതെ പ്രതിബന്ധങ്ങൾ വരുത്തിവെക്കുവാൻ ഇടവരുത്തുന്നില്ല.

2. പദ്ധതി മുഴുവനും മനുഷ്യന്റെ നന്മക്ക് പ്രേരകമാണെന്നുള്ളതുകൊണ്ടു അതെപ്പററി വ്യക്തമായ ധാരണ കൈവരിക്കാൻ ശ്രമിക്കേണ്ടതു അയാളുടെ കടമയായിത്തീരുന്നു.

3. അങ്ങനെ ബോധവാനായിത്തീരുമ്പോൾ പദ്ധതിയുമായി ബുദ്ധിപൂർവ്വം സഹകരിക്കുവാൻ അയാൾ ബാദ്ധ്യസ്ഥനാകുന്നു.

രണ്ടാമത്തെ മഹത്സത്യത്തിൽനിന്നും ചുവടെ ചേർത്തവ സിദ്ധിക്കുന്നു.

1. യഥാർത്ഥമനുഷ്യൻ ഒരു ആത്മാവും, ശരീരം താല്ക്കാലികമായി അതിന് തങ്ങാനുള്ള ഇടവുമാണ്.

2. അതുകൊണ്ടു മനുഷ്യൻ സർവ്വസംഭവവും ആത്മാവിന്റെ നിലപാടിൽനിന്നു പരിഗണിക്കണം. ആന്തരികമായ സംഘട്ടനം സംജാതമാവുമ്പോഴെല്ലാംതന്നെ അപകർഷതയോടല്ല, ഉൽകർഷത്തോടാണ് അയാറം താദാത്മ്യം തേടേണ്ടതു്.

3. ഒരാളുടെ ജീവിതം എന്നു നാം സാധാരണ പറയുന്നത് അയാളുടെ യഥാർത്ഥജീവിതത്തിലെ ഒരു രാപ്പകൽ മാത്രമാണ്.

4. മരണം ജീവിതത്തിന്റെ അന്ത്യമല്ല. ജീവിതത്തിലെ ഒരു പതനത്തിൽനിന്നു മറ്റൊന്നിലേക്കുള്ള പ്രയാണംമാത്രമേ അതു കുറിക്കുന്നുള്ളു. അതുകൊണ്ടു ജനങ്ങറം പൊതുവെ കരുതിപ്പോരുന്നതിൽനിന്നും വളരെ അപ്രധാനമായ സംഭവമാണ് മരണം.

5. സുദീർഘമായ വികാസത്തിന്റെ പരിണതഫലമാണ് മനുഷ്യജീവിതം. ആ വികാസപ്രക്രിയയുടെ പഠനം ഏററവും ഹൃദയഹാരിയും ഉത്തേജജനകവും ഉപയോഗപ്രദവുമാണ്.

6. ഭാവിയിലും അത്യുജ്ജ്വലമായ വികാസസാദ്ധ്യത മനുഷ്യന്റെ മുമ്പിൽ തുറന്നുകിടക്കുന്നുണ്ടു്. അതിന്റെ പഠനം പൂർവ്വാധികം രസാവഹവും ഉന്മേഷപ്രദവുമാണ്.

7. പരിണാമത്തിന്റെ പന്ഥാവിൽനിന്നു ഒട്ടേറെ വ്യതിചലിച്ചു എന്നു തോന്നിയാൽപോലും ഏതൊരു ജീവാത്മാവും കാലാന്തരത്തിൽ പരമപദം പ്രാപിക്കുമെന്നു നിരപേക്ഷമായി പ്രഖ്യാപിക്കാവുന്നതാണ്.

മൂന്നാമത്തെ മഹത്സത്യത്തിൽനിന്നു ചുവടെ ചേർത്തവ സിദ്ധിക്കുന്നു.

1. ഓരോ വിചാരവും, വാക്കും, പ്രവൃത്തിയും വ്യക്തമായ അനന്തരഫലം ഉളവാക്കുന്നു. ഇതു പുറമെനിന്നു ചുമത്തപ്പെടുന്ന സമ്മാനമോ, ശിക്ഷയോ എന്ന നിലയ്ക്കല്ല. മറിച്ചു ക്രിയയിൽതന്നെ കാര്യകാരണബന്ധത്തെ ആശ്രയിച്ചു കുടികൊള്ളുന്ന അഭംഗുരവും അവിഭക്തവുമായ പ്രക്രിയയുടെ അവിഭാജ്യഘടകം എന്ന നിലയിൽ സംജാതമാവുന്നതുമാണ്.

2. ഈ പ്രകൃതിനിയമത്തെ സന്നിഷ്കർഷം പഠിക്കേണ്ടതു് മനുഷ്യന്റെ ഹിതകരമായ കടമയാണ്. എന്നാൽ മാത്രമേ പ്രകൃതിയിലെ മററു നിയമങ്ങളെ ഈ നിയമവുമായി ഒത്തിണക്കി ഉപയോഗപ്രദമായ രീതിയിൽ പ്രയോജനപ്പെടുത്താൻ സാദ്ധ്യമാവൂ.

3. ഈ നിയമത്തിന്നനുസൃതമായി ജീവിതം വിവേകപൂർവ്വം നയിക്കുവാൻ അവനവനെത്തന്നെ പൂർണ്ണമായി നിയന്ത്രിക്കാനുള്ള സംയമം ഏതൊരാളും സ്വായത്തമാക്കേണ്ടതുണ്ടു്.

## ഈ ജ്ഞാനത്തിൽനിന്നു നേടുന്ന നേട്ടങ്ങൾ

ഈ ജ്ഞാനം പൂർണ്ണമായും ഉൾക്കൊള്ളുമ്പോൾ അതിൽനിന്നുളവാകുന്ന നേട്ടങ്ങളുടെ പട്ടിക തയ്യാറാക്കുക എന്നതു കേവലം അസാദ്ധ്യമായ ഒരു ശ്രമമാണ്. അത്ര വിപുലവും അമൂല്യവുമായ പരിവർത്തനമാണ് അതു ജീവിത

ത്തിൽ വരുത്തിവെക്കുന്നതു്. മാററം സംഭവിക്കുന്ന ചില പ്രധാന രംഗങ്ങൾ എടുത്തുപറയുക മാത്രമേ എന്നാലാവൂ. അതിന്റെ അനന്തരഫലങ്ങളുടെ ശാഖോപശാഖകൾ വായനക്കാരുടെ മനോമുകരത്തിൽ ഉയൎന്നുവരുമെന്നതു സംശയരഹിതമായ സംഗതിയാണ്. പക്ഷെ അവ്യക്തമായ അറിവുമാത്രം മതിയാവില്ല. സാമാന്യജനങ്ങൾ അവരുടെ മതത്തിലെ പ്രമാണങ്ങൾ വിശ്വസിക്കുന്ന രീതിയിൽ ഈ സത്യങ്ങളേയും സ്വീകരിച്ചാൽ യാതൊരു പ്രയോജനവും കൈവരുന്നതല്ല. കാരണം, അത്തരം വിശ്വാസം അവരുടെ പ്രായോഗികജീവിതത്തിൽ ഒട്ടുംതന്നെ സ്വാധീനം ചെലുത്തുന്നതായി കാണാറില്ല. പ്രകൃതിയിലെ മററു നിയമങ്ങളെ വിശ്വസിക്കുന്ന രീതിയിൽ, അതായതു തീ പൊള്ളും, വെള്ളത്തിൽ വീണാൽ മുങ്ങിച്ചാവും എന്നപോലെ ഈ സത്യങ്ങളേയും നാം ഉൾക്കൊള്ളുന്നപക്ഷം അതു നമ്മുടെ ജീവിതത്തിൽ വരുത്തിവെക്കുന്ന മാററം അതി വിപുലമായിരിക്കും. പ്രകൃതിനിയമങ്ങളിലുള്ള നമ്മുടെ വിശ്വാസം ആ നിയമങ്ങൾക്കു അനുയോജ്യമായ രീതിയിൽ ജീവിതം ചിട്ടപ്പെടുത്തുവാൻ പ്രേരിപ്പിക്കത്തക്കവണ്ണം യാഥാൎത്ഥ്യത്തിൽ അടിയുറച്ചതാണ്. തീ പൊള്ളും എന്ന വാസ്തവം മുൻനിൎത്തി തീപിടുത്തം ഒഴിവാക്കാനുള്ള എല്ലാ മുൻകരുതലുകളും നാം എടുക്കുന്നു. വെള്ളത്തിലാണ്ടുപോയാൽ മുങ്ങിമരിക്കും എന്നറിവിനെ മുൻനിൎത്തി കൂടുതൻ അഗാധമായ കയത്തിലേക്കു നീന്തൽ അറിയില്ലെങ്കിൽ നാം ഇറങ്ങുന്നില്ല. മേല്പറഞ്ഞ വിശ്വാസങ്ങൾ നമ്മുടെ അറിവിന്മേലും ദൈനംദിന ജീവിതത്തിന്മേലും സ്വാധീനം ചെലുത്തുന്നതെന്നതുകൊണ്ടു തികച്ചുംബോദ്ധ്യംവന്ന യാഥാൎത്ഥ്യങ്ങളാണ്. അതേ കാരണങ്ങൾ മുൻനിൎത്തിയാണ് തിയോസഫി

പഠിക്കുന്ന ഒരാറാംക്കു് അതിലെ പ്രമാണങ്ങരം അനുഭവേ വേദ്യമായ സത്യങ്ങളാവുന്നതു. അതുകൊണ്ടുതന്നെയാണു് ചുവടെ ചേൎത്ത അനന്തരഫലങ്ങരം തിയോസഫി പഠിക്കുന്ന ഒരു വിദ്യാൎത്ഥിക്കു കൈവരുന്നതു്.

1. ജീവിതത്തെപ്പററി യുക്തിയുക്തമായ ബോധം ഉളവാകുന്നു. അതിനെപ്പററി ശരിക്കുള്ള ധാരണ സിദ്ധിക്കുമ്പോരം ജീവിതം തികച്ചും കാമ്യമായ ഒന്നാണെന്നു ബോദ്ധ്യമാവുന്നു.

2. നമ്മെ സ്വയം നയിക്കുവാനും നിയന്ത്രിക്കുവാനും തന്മൂലം വികാസം പ്രാപിക്കുവാനും നാം ശീലിക്കുന്നു.

3. നമ്മെ സ്നേഹിക്കുന്നവരെ ആത്മാൎത്ഥമായി സേവിക്കുവാനും നമ്മോടു പരിചയപ്പെടുന്നവൎക്കും, ക്രമേണ മനുഷ്യരാശിക്കു് മുഴവനും ഉപയോഗപ്രദമായ രീതിയിൽ ജീവിക്കാനും നാം പഠിക്കുന്നു.

4. സ്വാൎത്ഥത്തെ മാത്രം മുൻനിൎത്തിയ സങ്കുചിത വീക്ഷണഗതി വെടിഞ്ഞു, സമൂഹത്തിൻെറ അഭ്യുന്നതിക്കു അനുകൂലമായ വിധത്തിൽ എല്ലാ കാൎയ്യങ്ങളേയും വീക്ഷിക്കുവാൻ നാം ശീലിക്കുന്നു.

5. തന്നിമിത്തം ജീവിതത്തിലെ ക്ലേശങ്ങരം നമ്മെ അലട്ടുന്നില്ല.

6. നമ്മുടെ സാഹചൎയ്യവും വിധിയും നമ്മോടു നീതി പുലൎത്തുന്നില്ല എന്ന വ്യാമോഹം നാം ത്യജിക്കുന്നു.

7. മരണഭീതിയിൽനിന്നു നാം നിശ്ശേഷം വിമുക്തരാവുന്നു.

8. നമ്മുടെ സ്നേഹജനങ്ങളുടെ മരണം നമ്മിൽ ഉള വാക്കുന്ന വ്യഥ തുലോം ലഘൂകരിക്കപ്പെടുന്നു.

9. മരണാനന്തരജീവിതത്തെപ്പററിയുള്ള ധാരണ പാടേ വ്യത്യസ്തമായ ഒന്നായി മാറുന്നു. അതിന്നു നമ്മുടെ വികാസത്തിന്നനുരൂപമായ സ്ഥാനമാണുള്ളതെന്നു മന സ്സിലാവുന്നു.

10. നമ്മുടെ ബന്ധുജനങ്ങളുടേയും നമ്മുടേയും മര ണാനന്തരം ആത്മാവിന്നു ഗതി കിട്ടുമോ എന്നും മററുമുള്ള ആശങ്കകളിൽനിന്നു നാം വിമുക്തരാവുന്നു.

11. ഭാവിയിൽ എന്തു സംഭവിക്കും എന്ന അനി ശ്ചിത ചിന്താഗതിയിൽനിന്നു അകന്നുമാറി അവികല മായ പ്രശാന്തതയോടുകൂടി നിർഭയരായി ജീവിക്കുവാനുള്ള പ്രാപ്തി നമുക്കു കൈവരുന്നു.

ഇനി ഈ കാര്യങ്ങളെ ഓരോന്നായെടുത്തു ചുരുക്കി വ്യാഖ്യാനിക്കാൻ ശ്രമിക്കാം.

അദ്ധ്യായം 3.

## ഈശ്വരൻ

നമ്മുടെ തത്ത്വങ്ങളിൽ പ്രഥമവും പ്രധാനവുമായി അസ്തിത്വത്തെ നാം അംഗീകരിക്കുമ്പോൾ, ഏറെ ദുർവ്യാ ഖ്യാനം ചെയ്യപ്പെട്ടതും എന്നാൽ മഹത്തമവുമായ ഈശ്വര പദം ഏന്തർത്ഥത്തിലാണ് നാം പ്രയോഗിക്കുന്നതു എന്നു വ്യക്തമാക്കേണ്ടതുണ്ട്. അപക്വമതികളുടെ അജ്ഞതയിൽ നിന്നും രൂപം പൂണ്ടതാണ് ഈശ്വരനിൽ ആരോപിക്ക

പ്പെട്ട സങ്കചിതത്വം. ഈ അദ്ധ്യാരോപത്തിൽ നിന്നും ''ഈശ്വരനെ'' മോചിപ്പിക്കാനും മതസ്ഥാപകന്മാർ ആ പദത്തിനു നൽകിയ മഹത്തായ സങ്കല്പം പുനസ്ഥാപിക്കാനും നമുക്ക ശ്രമിക്കാം. യഥാൎത്ഥത്തിൽ 'മഹത്തായ' എന്നിവിടെ പ്രയോഗിച്ച വിശേഷണപദം തന്നെയും ഈശ്വരസങ്കല്പത്തെ അഭിവ്യഞ്ജിപ്പിക്കുന്നതിൽ ഏറ്റവും താഴെമാത്രം നില്ക്കുന്നതേയുള്ള. ഈശൻ എന്ന അനന്ത സത്തയേയും ഒരു ബ്രഹ്മാണ്ഡത്തെ ക്രമേണ അഭിവ്യക്തമാക്കി നയിക്കുന്ന ആ അനന്തസത്തയുടെ മൂൎത്തീകരണത്തേയും നാം വേർതിരിച്ചറിയണം. പരിമിതികൾക്ക വിധേയമായ ഈ മൂൎത്തീകരണത്തിനുമാത്രമേ ''രൂപസമന്വിതനായ ഈശ്വരൻ'' എന്ന സങ്കല്പം ഏല്പിക്കാനാവൂ. രൂപസങ്കല്പത്തിൻെറ അതിരുകൾക്കും അപ്പുറത്തു നിലകൊള്ളുന്ന ഈശൻ ''സർവ്വവ്യാപിയും സർവ്വഭൂതാന്തരാത്മാവു''മാണ്; പോരാ സൎവ്വസ്വവുമാണ്. അനന്തവും, കേവലവും, നിർവ്വികല്പവും എന്നു വിശേഷിപ്പിക്കാവുന്ന ഈശൻ 'ഭവിക്കുന്നു' അതായതു വൎത്തിക്കുന്നു എന്നുമാത്രമേ നമുക്ക പറയാൻ പററൂ.

സൌരമണ്ഡലത്തിൻെറ അധിനായകത്വം വഹിക്കുന്ന സർവ്വാത്മകൻെറ അത്ഭുതാവഹവും, മഹത്തമവുമായ പ്രതീഭാസം നമ്മുടെ ബോധത്വത്തിൽനിന്നും അതീതമായി നിലകൊള്ളുന്നു. ദാൎശനികന്മാരാകട്ടെ ആ നിഖിലലോകനിയാമകനെ 'സ്ഫോടം' (Logos) എന്നു നാമകരണംചെയ്തിരിക്കുന്നു. ഈ പറഞ്ഞതിനും അപ്പുറത്തേക്ക് പ്രായോഗികതലത്തിൽ നാം കടന്നുചെല്ലേണ്ടതായിട്ടില്ല. മാനുഷികചാപല്യങ്ങൾ ദൈവത്തിൽ ആരോപിച്ചു ചെയ്യപ്പെടുന്ന ഭഗവന്നിന്ദാ സൂചകങ്ങളായ സങ്കല്പങ്ങൾ ഒഴിച്ചു ഈശനെപ്പററി ഇന്നോളം നാം കേട്ടിട്ടുള്ള സൎവ്വവ്യാപി, സർവ്വ

ശക്തൻ, സർവ്വജ്ഞൻ, പ്രേമം, ക്ഷമ, ദീനാനുകമ്പ എന്നീ ഗുണങ്ങളുടെ വിളനിലം എന്നു തുടങ്ങിയ അപദാനങ്ങളെല്ലാം നമ്മുടെ സൌരമണ്ഡലനാഥനു തികച്ചും അനുയോജ്യമാണ്. ആ ചൈതന്യസ്വരൂപനിൽ ''നാം ജീവിക്കുന്നു, ചലിക്കുന്നു, നമ്മുടെ ആത്മാവു കുടികൊള്ളുന്നു'' എന്ന വാക്യം വെറുമൊരു കാവ്യാത്മകമായ ഭാവനയല്ല, പ്രത്യുത ശാസ്ത്രരീത്യാ സ്ഥാപിക്കപ്പെട്ട യാഥാർത്ഥ്യമാണ്. സ്വാഭാവികമായും നാം ആദ്യം സ്മരിക്കുന്നതു നമ്മുടെ സൌരമണ്ഡലനാഥനെയാണ്.

ആ ലോകൈകനാഥന്റെ അസ്തിത്വം അവ്യക്തമായി ഭാവനയിൽ മാത്രം കാണുന്ന ഒന്നല്ല. അഥവാ ഒരു വിശ്വാസപ്രമാണത്തിന്റെ പേരിൽ സ്വീകരിച്ചിട്ടുള്ളതുമല്ല. സൂര്യൻ പ്രകാശിക്കുന്നു എന്ന വസ്തുത എത്ര സ്പഷ്ടമായി നാം അറിയുന്നുവോ അത്രയും വ്യക്തമായി അറിയുന്ന ഒരു സത്യമാണതു്. പരിശീലനവും വികാസവും ഒത്തിണങ്ങിയ സൂക്ഷ്മതരദർശകനെ (Clairvoyant investigater) സംബന്ധിച്ചേടത്തോളം ഈ മഹത്തായ പ്രതിഭാസം ഒരു കേവല യാഥാർത്ഥ്യമാണു്. മാനുഷികമായ വികാസംകൊണ്ടുമാത്രം ആ പരാൽപരനെ നേരിൽ ദർശിക്കാമെന്നല്ല ഈ പറഞ്ഞതിനർത്ഥം. എന്നിരിക്കിലും ഈ ദൃശ്യപ്രപഞ്ചത്തിന്റെ ഉപരിതലമായ അദൃശ്യലോകത്തിലെ ജീവിതത്തെപ്പററി നാം പഠിക്കുമ്പോൾ ആ ലോകനിയാമകന്റെ ക്രിയയുടേയും ലക്ഷ്യത്തിന്റേയും സംശയരഹിതമായ തെളിവുകൾ എവിടെ നോക്കിയാലും നാം കാണുമാറാകും.

ഇവിടെ, എല്ലാ മതങ്ങളും സ്വീകരിച്ചിട്ടുള്ള ഒരു സിദ്ധാന്തത്തിന്റെ—മൂർത്തിത്രയത്തിന്റെ – വിശദീകരണ

ത്തിൽ നാം എത്തുന്നു. ഈ വിഷയത്തെ അധികരിച്ചു മതപ്രസ്ഥാനങ്ങറം പുറപ്പെടുവിച്ച പ്രസ്താവനകറം സമാന്യവായനക്കാരനെ സംബന്ധിച്ചേടത്തോളം ദുർഗ്രാഹ്യമെന്നു തോന്നാം. എങ്കിലും സത്യത്തെ ദശിക്കുന്ന മാത്രയിൽ അവ തികച്ചും അത്ഥവത്തും ഉജ്വലവുമായിത്തീരുന്നു. ആ സർവ്വാത്മകൻ സ്വകമ്മത്തിലൂടെ തൻെറ രൂപം നമുക്കു കാട്ടിത്തരുമ്പോറം സംശയത്തിന്നിടനല്ലാത്തതിൻവണ്ണം മൂന്നായി പിരിഞ്ഞു വത്തിക്കുന്നതായി നാം കാണുന്നു. എങ്കിലും ഈ 'സൌരസ്സോടം' ഒരേകാലം ഏകകവുമായി നിലകൊള്ളുന്നു. അനാദികാലം മുതല്ക്കേ മതം നമ്മെ അനുശാസിച്ചു പോന്നിട്ടുള്ളതും അപ്രകാരമാണ്. മനുഷ്യബുദ്ധികൊണ്ടു അതിൻെറ ഇന്നത്തെ അവസ്ഥയിൽ ഈ നിഗൂഢതത്ത്വങ്ങളെക്കുറിച്ചു എത്രത്തോളം ഗ്രഹിക്കാമോ ആ അളവു വരെയുള്ള വിശദീകരണം ഈ അദ്ധ്യായത്തിൻെറ അന്ത്യത്തിൽ ചേത്ത ഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ടു്.

ഈശൻ നമ്മുടെ അകത്തും അതുപോലെതന്നെ പുറത്തും സ്ഥിതിചെയ്യുന്നു. മററുവാക്കുകളിൽ പറഞ്ഞാൽ മനുഷ്യൻെറ അന്തസ്സത്ത ദിവ്യമാണ്. ബാഹ്യലോകത്തിന്നപ്പുറത്തുള്ളതെല്ലാം നിഷേധിക്കുന്നവർ ഈ പരമസത്യത്തെ എതിത്തേക്കാം. പക്ഷെ ജീവിതത്തിൻെറ ഉപരിവശങ്ങളെ പരിചിന്തനം ചെയ്യുന്ന സാധകനു ഇതു കേവലം പരമാത്ഥമാണ്. മനുഷ്യൻെറ അന്തഃകരണത്തിൻെറ ഘടനയേയും അതിൻെറ വിവിധങ്ങളായ കോശങ്ങളേയും രണ്ടാമത്തെ മഹൽസത്യത്തിൻെറ ശീഷ്കത്തിൽ വിവരിക്കാം. ആന്തരിക ദൈവീകത്വം ഒരു സത്യമാണെന്നും, ഓരോ ജീവാത്മാവും അവസാനം ഈ ദൈവികാവസ്ഥയിലേക്കു തിരിച്ചെത്തുമെന്ന വാഗ്ദാനം നൽകുന്നതു ഈ യാഥാത്ഥ്യമാണെന്നും മനസ്സിലാക്കിയാൽ തൽക്കാലത്തേക്കു് മതിയാകും.

## ദൈവിക പദ്ധതി

ആമ്യത്തെ മഹാസത്യത്തിൽ നിന്നും ഉൽഭൂതമാവുന്ന ഒന്നാമത്തെ സിദ്ധാന്തത്തെ മനസ്സിലാക്കുവാനുള്ള വിഷമം മററുവല്ലതിനുമുണ്ടോ എന്നു സംശയമാണ്. ദൈനന്ദിന ജീവിതത്തിൽ ചുററും കണ്ണോടിച്ചാൽ എന്തെല്ലാം ദുഃഖങ്ങളും ദുരിതങ്ങളും കഷ്ടപ്പാടുകളുമാണ് നാം കാണുന്നത്. തിന്മ നന്മയുടെ മേൽ വിജയം കൈവരിക്കുന്നില്ലേ എന്നു സന്ദേഹിക്കുമാറു് ദുഃഖപൂരിതങ്ങളായ കാഴ്ചകളാണ് എവിടേയും. ഇക്കാണുന്ന കുഴപ്പങ്ങൾ എല്ലാം ക്രമീകൃതമായ പുരോഗതിയുടെ ഭാഗമാണെന്നു വിശ്വസിക്കുവാൻ ഏറെ പ്രയാസമുണ്ടു്. എന്നിരുന്നാലും വാസ്തവം അതാണ്. ബാഹ്യലോകത്തിലെ നിരന്തരസമരം ഉയർത്തിയിട്ടുള്ള ധൂമപടലങ്ങളിൽനിന്നു വിമുക്തരായി സമ്പൂർണ്ണമായ അറിവിൻേറയും, ആന്തരികമായ ശാന്തിയുടേയും ഉയന്ന മേഖലകളിൽനിന്നു നോക്കുമ്പോൾ അതാണ് വാസ്തവം എന്നു ബോദ്ധ്യമാവും. അപ്പോഴാണ് സങ്കീർണ്ണമായ യന്ത്രത്തിൻേറ ശരിയായ ചലനം നമുക്കു ദൃശ്യമാവുക. പുരോഗമനത്തിൻേറ പ്രവാഹത്തെ തടഞ്ഞുനിത്തുമാറുള്ള തിന്മയുടെ എതിർപ്രവാഹങ്ങൾ എന്നു നാം കരുതിയവ അല്ല നേരത്തേക്കു വഴിതെററിയ നിസ്സാരങ്ങളായ ചുഴികളാണ്. അവ വെള്ളം പിന്നിലേക്കു ഒഴുകുന്നു എന്നു തോന്നിപ്പിക്കുന്ന ഉപരിതലത്തിലെ കൊച്ചുനീർച്ചുഴികളത്രെ. ഈ സമയമത്രയും കുലംകുത്തി ഒഴുകുന്ന നദി അതിൻേറ നിർദ്ദിഷ്ടമായ മാർഗ്ഗത്തിലൂടെ മേലെപ്പരപ്പിലെ നീർച്ചുഴികളേയും വഹിച്ചുകൊണ്ടു ഇടതടവില്ലാതെ പ്രവഹിക്കുകയാണു്. പരിണാമവാഹിനിയും ഇതേ പ്രകാരമാണ്, അതിൻേറതായ പാതയിലൂടെ പ്രശാന്തമായി ഒഴുകുന്നത്. ഭീകരങ്ങളായ കൊടുങ്കാററുകളെപ്പോലെ നമുക്കനുഭവപ്പെടുന്നവ

അതിൻെറ ഉപരിതലത്തിലെ കൊച്ചോളങ്ങരം മാത്രമാണ്. സി. എച്ച്. ഹിൽടൻ "സയിൻറിഫിക്ക് റൊമാൻസ്" എന്ന അദ്ദേഹത്തിൻെ ഗ്രന്ഥത്തിൽ (പേജ് 18–24 വോള്യം 1) ഈ പറഞ്ഞതിനുള്ള മററൊരു സാദൃശ്യം വളരെ ചമൽക്കാരത്തോടുകൂടി വൎണ്ണിച്ചിട്ടുണ്ട്.

മൂന്നാമത്തെ മഹത്സത്യം നമ്മോടു ഉദ്ബോധിപ്പിക്കുന്നതുപോലെ എല്ലാവക്കും കേവലമായ നീതി വിധിച്ചുകിട്ടുന്നു. തന്മൂലം ഏതു സാഹചര്യത്തിൽ ഒരാരം തന്നെത്തന്നെ കാണുന്നുവോ ആ സാഹചര്യത്തിന്നു കളമൊരുക്കിയതു താൻ തന്നെയല്ലാതെ മററാരുമല്ല. ഇത്രയുമല്ല; ഇതിലുമുപരിയായി അയാരംക്കു പലതും പഠിക്കാം. ഏതൊരു ഗുണമാണൊ ഒരാളിൽ വികസിപ്പിക്കേണ്ടതു, അതിന്നു ഏററവും അനുയോജ്യമായ സാഹചര്യം സൃഷ്ടിക്കുക എന്നതാണ് പരിണാമപ്രക്രിയയുടെ നിയമം. താൻതന്നെ തിരഞ്ഞെടുത്തിരുന്നുവെങ്കിൽ കിട്ടാനിടയുള്ള സാഹചര്യമല്ല ഒരാരംക്കു ലഭിച്ചതു എന്നു വന്നേക്കാം. പക്ഷെ അയാരം ഏററവും അർഹിക്കുന്നവയാണ് അവ എന്നതിന്നു യാതൊരു സംശയവുമില്ല. ഈ സാഹചര്യങ്ങരം പലപ്പോഴും ഗുരുതരങ്ങളായ പ്രതിസന്ധികരം സൃഷ്ടിച്ചേക്കാം. അവയെല്ലാം എങ്ങനെ തരണം ചെയ്യാം എന്നു യാരം പരിശീലിക്കുന്നു. അതുവഴി ധീരത, സ്ഥിരചിത്തത, ക്ഷമ, സ്ഥിരോത്സാഹം തുടങ്ങിയ ഗുണഗണങ്ങളെ വികസിപ്പിക്കുവാനും, മററു പോരായ്മകളെ നികത്താനും അയാരംക്ക് കഴിയുന്നു. ചിലപ്പോരം ചിലർ പറയുന്നതു കേട്ടാൽ തോന്നിപ്പോകും പ്രകൃതിശക്തികരം അവക്കെതിരെ ഗൂഢാലോചന നടത്തുകയാണെന്നു. യഥാൎത്ഥത്തിൽ ചുററുമുള്ള പരിതഃസ്ഥിതികരം എല്ലാംതന്നെ മേല്പോട്ടുള്ള

വളച്ചയെ സഹായിക്കുവാൻ ഏററവും അനുയോജ്യമായ രീതിയിലാണ് സംവരണം ചെയ്യപ്പെട്ടിട്ടുള്ളതു്.

ദൈവീകമായ ഒരു പദ്ധതിയുണ്ടെങ്കിൽ അതു മനസ്സിലാക്കേണ്ടതു മനുഷ്യൻെറ കടമയാണെന്നതു് അവിതക്കിതമാണ്. സ്വാതന്ത്ര്യം മുൻനിത്തി ചിന്തിച്ചാൽപോലും ഒരു പ്രത്യേക പരിതഃസ്ഥിതിയിൽ കഴിഞ്ഞുകൂടേണ്ടവർ അതിൻെറ വിശദാംശം വശത്താക്കുന്നതു കാമ്യമാണെന്നു സമ്മതിച്ചേ പററൂ. പരോപകാരം ജീവിതലക്ഷ്യമാവുമ്പോഠം അതിൻെറ ആവശ്യകത പൂവ്വാധികം വദ്ധിക്കുന്നു. ചെയ്യുന്ന ഉപകാരം ഫലപ്രദമാവണമെങ്കിൽ പദ്ധതിയുടെ വിശദാംശം നല്ലപോലെ അറിഞ്ഞിരിക്കണം.

വികാസപദ്ധതിയുമായി ബുദ്ധിപൂവ്വം സഹകരിക്കേണ്ടതു പദ്ധതിയുടെ ഒഴിച്ചുകൂടാത്ത വശമാണ്. അതിന്നു മുമ്പു അതു മനസ്സിലാക്കുവാനുള്ള വിവേകവും അതിനെ സഹായിക്കുവാനുള്ള സന്മനസ്സും ആർജ്ജിച്ചിരിക്കണം. അതു ഒരിക്കൽകണ്ട അതിൻെറ തത്വം അറിഞ്ഞാൽപിന്നെ അതിനോടുകൂടി ഒത്തൊരുമിച്ചു പ്രവത്തിക്കാതിരിക്കാൻ സാധിക്കുന്നതല്ല. എന്തുകൊണ്ടെന്നാൽ ദൈവീകപദ്ധതി അത്രമാത്രം മഹത്തരവും മനോഹരവുമായിട്ടുള്ളതാണ്.

ഈ അദ്ധ്യായത്തിലെ വിഷയങ്ങളെപ്പററി കൂടുതൽ അറിയുവാൻ ആഗ്രഹിക്കുന്നവക്ക് "Esoteric Christianity" "The Ancient Wisdom" എന്ന മിസ്സിസ്സ് ബെസൻറിൻെറ പുസ്തകങ്ങളും "The Christian Creed" എന്ന എൻെറ പുസ്തകവും പരിശോധിക്കാം. ഈ വിഷയങ്ങളെപ്പററി ഗ്രീക്ക് കാഴ്ച്ചപ്പാടിലുള്ള വിശദീകരണം

"Orpheus" എന്ന ജി. ആർ. എസ്. മീഡിൻെറ ഗ്രന്ഥത്തിലും ഗ്നോസ്റ്റിക്ക് ക്രിസ്ത്യൻ നിലപാടിലുള്ള വിശകലനം "Fragments of a Faith Forgotten" എന്ന അദ്ദേഹത്തിൻെറ ഗ്രന്ഥത്തിലും ലഭ്യമാണ്.

അദ്ധ്യായം 4.

## മനുഷ്യഘടന

ഈ രാജ്യത്ത് നാം എത്രത്തോളം പ്രായോഗികഭൌതികവാദികളായിട്ടുണ്ടെന്നു അമ്പരിപ്പിക്കുന്ന വസ്തുത മനസ്സിലാക്കുവാൻ സാധാരണ ജീവിതത്തിൽ നാം ഉപയോഗിക്കുന്ന ഭാഷാശൈലിയേക്കാൾ ലളിതമായ മാർഗ്ഗം വേറെ ഇല്ല. 'മനുഷ്യനു ആത്മാവുണ്ട്'; 'ആത്മാവിൻെറ ത്രാണനം' തുടങ്ങിയ പ്രയോഗങ്ങൾ നാം സാധാരണ ഉപയോഗിക്കുന്നു. ഇതിൽനിന്നു നാം നമ്മുടെ സ്ഥൂലശരീരത്തെ യഥാർത്ഥമനുഷ്യനായും, ആത്മാവ് ശരീരത്തിൻെറ ഏതൊ അവ്യക്തമായ ഒരു അനുബന്ധമായും കണക്കാക്കുന്നു എന്നു വ്യക്തമാവുന്നു. ഇത്തരം ആശയം പുലർത്തുന്നവർ ആത്മാവു യഥാർത്ഥത്തിൽ ഉള്ളതാണൊ എന്നു സംശയിക്കുന്നുവെങ്കിൽ അതിൽ ഒട്ടുംതന്നെ അത്ഭുതപ്പെടാനില്ല. ആത്മാവ് ഉണ്ടോ ഇല്ലയൊ എന്ന കാര്യത്തിൽ സാധാരണക്കാരൻ വളരെ സംശയാലുവാണ്. ആത്മാവ് അനശ്വരമാണ് എന്ന വസ്തുതയെപ്പററി അയാൾക്കു ബോധമേ ഇല്ല. ഇത്തരം ദയനീയമായ അജ്ഞതയിൽ അയാൾ കഴിഞ്ഞുകൂടുന്നതു വിചിത്രംതന്നെ. കാരണം, ജീവിച്ചിരിക്കുമ്പോൾ സ്ഥൂലശരീരത്തിൽ നിന്നകന്നുകൊണ്ടും, മരണാനന്തരദശയിൽ അതുമായി അല്പംപോലും ബന്ധപ്പെടാതെ

യുള്ള നിലനില്പ് മനുഷ്യനുണ്ടെന്നുള്ളതു വ്യക്തമാക്കാൻ പര്യാപ്തമായ തെളിവു ബാഹ്യലോകത്തു 'നിന്നുതന്നെ കിട്ടാനുണ്ട്. സ്ഥൂലശരീരമാണ് മനുഷ്യൻ എന്ന വ്യാമോഹം പാടേ കയ്യൊഴിക്കാത്ത കാലത്തോളം സംഗതികളുടെ യാഥാൎത്ഥ്യനില മനസ്സിലാക്കാൻ നാം ശക്തരാവില്ല ലഘുവായ ഗവേഷണംകൊണ്ടു ശരീരം കേവലം ഒരു ഉപാധിയാണെന്നും, അതു ദൃശ്യലോകം ചമയ്ക്കപ്പെട്ടിട്ടുള്ള സ്ഥൂലവസ്തുകൊണ്ടു നിൎമ്മിതമാകയാൽ സ്ഥൂലലോകത്തിൽ ദേഹിക്കു വ്യാപാരിക്കുവാൻ ആവശ്യമാണെന്നു് വ്യക്തമാവും.

മാത്രമല്ല, ഈ ഗവേഷണം അതിസൂക്ഷ്മങ്ങളായ മററു ദ്രവ്യങ്ങളുണ്ടെന്നും അവ നമുക്കു പരിചിതങ്ങളായ എല്ലാ പദാൎത്ഥങ്ങളിലും ഇടകലൎന്നിരിക്കുന്നു എന്നും നമ്മെ പഠിപ്പിക്കുന്നു. ആധുനികശാസ്ത്രം സമ്മതിച്ചിട്ടുള്ള ഈതർ മാത്രമല്ല സ്ഥൂലവസ്തുക്കളെക്കാളും ഈതർ എത്രത്തോളം സൂക്ഷ്മമാണൊ അത്രതന്നെ ഈതറിനേക്കാളും സൂക്ഷ്മങ്ങളായ ഇനങ്ങളിൽപ്പെടുന്ന ദ്രവ്യവസ്തുങ്ങൾ ഉണ്ടെന്നും നമുക്കു മനസ്സിലാവുന്നു.

ആശ്ചര്യകരമാംവിധം ലോലവും ഏററവും നേരിയരീതിയിൽ വിഭജിക്കപ്പെട്ടതുമായ വസ്തുക്കളുടെ അവാന്തരവിഭാഗങ്ങൾ ഉണ്ടെന്ന സംഗതി അവിശ്വസനീയമായി തോന്നിയേക്കാം. സ്ഥൂലദ്രവ്യങ്ങളെപ്പററി എങ്ങനെ അവയിൽനിന്നുള്ള സ്പന്ദനം ഉൾക്കൊള്ളുന്നതുമൂലം ഒരാൾ ബോധവാനാവുന്നുവോ അതേ രീതിയിൽ ഇവയെപ്പററിയും ബോധവാനാവാമെന്നതാണ് അതിനുള്ള ഉത്തരം. തന്റെ ശരീരത്തിന്റെ ഭാഗമായി ഇത്തരം സൂക്ഷ്മങ്ങളായ ദ്രവ്യവിഭാഗങ്ങൾ ഉള്ളതുകൊണ്ടു അതിൽനിന്നുള്ള സ്പന്ദനം സ്വീകരിക്കുവാനുള്ള കെല്പ് അയാൾക്ക് സിദ്ധിക്കുന്നു. എങ്ങനെ

സ്ഥൂലശരീരം സ്ഥൂലലോകത്തെ ദർശിക്കവാനും അതുമായി സമ്പക്കം പുലത്തുവാനമുള്ള ഉപാധിയായി വത്തിക്കുന്നുവോ അതേ രീതിയിൽ തന്നിലുള്ള സൂക്ഷ്മങ്ങളായ വസ്തുക്കരം സ്ഥൂലേന്ദ്രിയങ്ങരംക്ക വിഷയീഭവിക്കാത്ത സൂക്ഷ്മലോകത്തെ ദർശിക്കവാനും അതുമായി സമ്പക്കം പുലത്തുവാനമുള്ള ഉപാധി അയാരംക്ക പ്രദാനം ചെയ്യുന്നു.

ഇതു നവീനമായ ഒരാശയമല്ല. 'ഒരു സാധാരണ ശരീരം ഉണ്ട്. പുറമെ ആത്മാവിന്നു അതിൻേറതായ ഉപാധിയും ഉണ്ടു' എന്ന പോരം പുണ്യവാളൻെറ വചനം നാം ഓക്കണം. അദ്ദേഹം മനുഷ്യൻെറ ജീവനേയും (Soul) ആത്മാവിനേയും (Spirit) രണ്ടായിട്ടു പ്രതിപാദിക്കുന്നു, കേവലം പര്യായശബ്ദങ്ങളായിട്ടല്ല. സാധാരണ കരുതിപ്പോരുന്നതിൽനിന്നു വളരെ സങ്കീർണ്ണമായ ഒരു പ്രതിഭാസമാണ് മനുഷ്യൻ. യഥാർത്ഥമനുഷ്യൻ കാരണശരീരത്തിൽ സ്ഥിതിചെയ്യുന്ന ആത്മാവാണ്. മനുഷ്യനു വ്യത്യസ്തതോതിലുള്ള സാന്ദ്രതയോടുകൂടിയ പല ഉപാധികളും ഉള്ളതിൽ സ്ഥൂലശരീരം ഏററവും താഴ്ന്നതാണ്. ഈ വിവിധങ്ങളായ ഉപാധികളെ അവയിലെ ഓരോന്നിലേയും ദ്രവ്യങ്ങളെ മുൻനിത്തി അതാതിൻെറ ശരീരങ്ങരം എന്നും വിശേഷിപ്പിക്കാം. അന്യോന്യസങ്കലനം മൂലം ഒന്നു മറെറാന്നിലൊളുങ്ങിക്കൊണ്ടു ഒട്ടേറെ തലങ്ങളുണ്ടെന്നും ഈ ഓരോ തലത്തെ സംബന്ധിച്ചേടത്തോളം അതിനെ ദർശിക്കവാനും അതിൽ ജീവിക്കവാനും പര്യാപ്തമായ ഓരോ ഉപാധിയും ഉണ്ടെന്നും പറയാവുന്നതാണ്.

ക്രമേണ വിവിധങ്ങളായ ശരീരങ്ങളെ ഉപയോഗിക്കവാൻ അവൻ പഠിക്കുന്നു അതുവഴി സങ്കീർണ്ണമായ ഈ ലോകത്തെപ്പററിയുള്ള (അന്തർലോകങ്ങരം എല്ലാംതന്നെ യഥാ

ത്ഥത്തിൽ അതിൻെറ ഭാഗങ്ങളാണ്.) സമ്പൂൎണ്ണമായ ധാരണ സമ്പാദിക്കുന്നു. ഇങ്ങനെ മുമ്പ് നിഗൂഢങ്ങളായി തോന്നിയ പല സംഗതികളും അവന്നു വ്യക്തമാവുന്നു. തന്നെ ഒരു തരത്തിലും ബാധിക്കാത്ത വിധത്തിൽ ഉപേക്ഷിക്കാവുന്നവയാണ് തൻെറ ശരീരങ്ങൾ എന്നും, പിന്നീട്ട സ്വീകരിക്കുകയൊ, മാററുകയൊ ചെയ്യാവുന്ന വസ്ത്രങ്ങൾ മാത്രമാണ് അവയെന്നും അവന്നു ബോദ്ധ്യം വരുന്നു.

ഇതെല്ലാം ആദ്ധ്യാത്മിക ഊഹാപോഹങ്ങളല്ലെന്നു ഒന്നുകൂടി ആവൎത്തിച്ചുപറയേണ്ടിയിരിക്കുന്നു. ഇവയെല്ലാം തിയോസഫി പഠിച്ചവക്ക ഗവേഷണംവഴി വളരെ വ്യക്തമായി തെളിഞ്ഞുകഴിഞ്ഞ ശാസ്ത്രസത്യങ്ങളാണ്.

സാങ്കല്പിക സിദ്ധാന്തങ്ങളിൽ ഒതുങ്ങി നില്ക്കേണ്ട ഇത്തരം കാൎയ്യങ്ങളെപ്പററി വ്യക്തമായ പ്രസ്താവനകൾ കേൾക്കമ്പോൾ പലക്കും അസാധാരണമായി തോന്നിയേക്കാം. ധാരാളം വിദ്യാൎത്ഥികൾ നേരിട്ടും, പലപ്പോഴും പല പ്രാവശ്യവും നടത്തിയ നിരീക്ഷണങ്ങളിൽക്കൂടി എത്തിച്ചേൎന്ന നിഗമനങ്ങളെ അതെപടി ആവൎത്തിക്കുകയാണ് ഞങ്ങൾ ചെയ്യുന്നത്. വിശ്വാസത്തെ അടിസ്ഥാനമാക്കിയല്ല, പ്രത്യുത ഗവേഷണത്തെ ആസ്പദമാക്കി പൂൎണ്ണമായ ആത്മവിശ്വാസത്തോടുകൂടിയാണ് ഞങ്ങൾ സംസാരിക്കുന്നത്. ഞങ്ങൾ പ്രസ്താവിക്കുന്നതു ഞങ്ങൾക്കറിയാവുന്ന സംഗതികൾ മാത്രമാണ്.

ഈ ആന്തരികലോകങ്ങൾക്ക, അഥവാ പ്രകൃതിയിലെ വിവിധ തട്ടുകൾക്ക സാധാരണയായി തലങ്ങൾ എന്ന പേരാണ് നൽകിപ്പോരുന്നതു. ഇന്ദ്രിയഗോചരമായ ലോകത്തിനു നാം സ്ഥൂലലോകമെന്നു പറയുന്നു. ഇതിൽ വാതകങ്ങളും ആകാശ (Ether) ത്തിൻെറ പല അവാന്തരവിഭാഗ

ങ്ങളും പെടും. ദ്രവ്യത്തിന്റെ അടുത്ത പതനത്തിലുള്ള ഘനീഭാവത്തിന്ന മദ്ധ്യകാലഘട്ടത്തിലെ രസവാദികരം (അവക്കു ഈ തലത്തിന്റെ നിലനില്പിനെപ്പററി നല്ല ബോധമുണ്ടായിരുന്നു.) കാമലോകം എന്ന സംജ്ഞ നൽകി. ആ പേർതന്നെ നാം സ്വീകരിച്ചുവരുന്നു. ഇതിന്റേയും പുറത്തായി കൂടുതൽ സൂക്ഷ്മമായ ദ്രവ്യംകൊണ്ടുള്ള തലത്തിന്നു മനോമയലോകം എന്നുപറയുന്നു. മനസ്സു എന്നു സാധാരണ അറിയപ്പെടുന്ന ദ്രവ്യമാണ് ഈ തലത്തിലുള്ളത്. ഇതിലും ഉപരിയായ തലങ്ങരം ഉണ്ടു്. അധോതലങ്ങളിലെ വ്യാപാരത്തെക്കുറിച്ചു മാത്രം കാര്യമായി പ്രതിപാദിക്കാൻ ഉദ്ദേശിക്കുന്നതുകൊണ്ടു മററുള്ളവയുടെ നാമധേയങ്ങളെച്ചൊല്ലി വായനക്കാരെ ബുദ്ധിമുട്ടിക്കുന്നില്ല.

ഒരു കാര്യം നാം ഓക്കേണ്ടതുണ്ടു്. ഈ തലങ്ങരം എല്ലാംതന്നെ സ്ഥിതിചെയ്യുന്നതു നമ്മിൽനിന്നു അകന്നല്ല. യഥാത്ഥത്തിൽ അവയെല്ലാം ഒരേ പ്രദേശത്താണ് ഉള്ളത്. സ്ഥൂലലോക ജീവിതത്തിൽ പ്രജ്ഞ കേന്ദ്രീകരിച്ചിട്ടുള്ളതും പ്രവത്തിക്കുന്നതും തലച്ചോററിലൂടെയാണ്. അതുകൊണ്ടു നാം സ്ഥൂലലോകത്തെപ്പററി മാത്രമേ ബോധവാന്മാരാകുന്നുള്ളു. അതുതന്നെ മുഴുവനും ഇല്ല. ഉപരികോശങ്ങളുടെ ഉപാധികളിൽ പ്രജ്ഞ കേന്ദ്രീകരിക്കുവാൻ പഠിക്കുന്നതോടൊപ്പം സ്ഥൂലലോകം നമ്മുടെ കാഴ്ചയിൽനിന്നു മങ്ങി പ്രജ്ഞ കേന്ദ്രീകരിക്കപ്പെട്ട ഉപാധിയുടെ ദ്രവ്യം ഉരംക്കൊള്ളുന്ന തലത്തിൽ നാം ബോധവാന്മാരാവുന്നു.

ദ്രവ്യം എല്ലാം സ്ഥായീഭാവത്തിൽ ഒന്നാണ്. കാമലോകത്തിലെ ദ്രവ്യവും സ്ഥൂലലോകത്തിലെ ദ്രവ്യവും അതിന്റെ സ്വഭാവത്തിൽ യാതൊരു വ്യത്യാസവും ഇല്ല.

സ്ഥൂലദ്രവ്യം കാമദ്രവ്യമാക്കാം. അല്ലെങ്കിൽ കാമദ്രവ്യം മനോമയദ്രവ്യമാക്കാം. അതിനെ വേണ്ടപോലെ വിഭജിച്ച് അനുയോജ്യമായ വേഗതയിൽ സ്പന്ദിപ്പിക്കുന്ന പക്ഷം സ്ഥൂലദ്രവ്യം കാമദ്രവ്യമായും, കാമദ്രവ്യം മനോമയ ദ്രവ്യമായും മാററാവുന്നതാണ്.

# യഥാർത്ഥ മനുഷ്യൻ

## എന്താണ് മനുഷ്യൻ.

എന്താണ് യഥാത്ഥ മനുഷ്യൻ ? വാസ്തവത്തിൽ അയാാം ബ്രഹ്മത്തിൽ നിന്നുള്ള ഒരു പ്രതിഭാസമാണ്; ബ്രഹ്മത്തിന്റെ ഒരു ഭാഗമാണ്; ദൈവികാഗ്നിയിലെ ഒരു സ്ഫുലിംഗമാണ്. ഈശ്വരാംശമായ ആത്മാവു കാരണ ശരീരത്തെ ഉപാധിയായി സ്വീകരിച്ച് അതിനു വ്യക്തിത്വം നൽകുന്നു. നമ്മുടെ ഹ്രസ്വമായ കാഴ്ചപ്പാട് ചുററുമുള്ള ഈശ്വര ചൈതന്യത്തിൽനിന്നു വിഭിന്നമാണെന്ന ഒരഭിമാനം നമ്മിൽ ഉളവാക്കുന്നു. കാരണശരീരത്തിന്റെ ആവിർഭാവവും അതിലേക്കുള്ള ആത്മാവിന്റെ അഭിനിവേശവും വളരെ രസകരമായ വിഷയമാണ്. പക്ഷെ ഇത്രയും ലഘുവായ ഗ്രന്ഥത്തിൽ ചേക്കുവാൻ വയ്യാത്തവിധം സുദീഘ്ഘമായ ഒന്നാണത്. ഈ തത്വങ്ങളെപ്പററി വിശദീകരിക്കുന്ന ഞങ്ങളുടെ ഗ്രന്ഥങ്ങളിൽ അതിനെപ്പററിയുള്ള പൂർണ്ണവിവരണം ലഭ്യമാണ്. ഈശ്വരഭാവത്തിന്റെ ത്രിഗുണങ്ങാംക്കും അതിന്റെ രചനയിൽ പങ്കുണ്ടെന്നുമാത്രം ഇവിടെ പ്രസ്താവിക്കാം. ഈശ്വരൻ പ്രകൃതിയിലേക്കു സംക്രമിക്കുന്ന മഹത്തായ യജ്ഞത്തിന്റെ പര്യവസാനമാണ്, അവതാരമെന്നു വിശേഷിപ്പിക്കാവുന്ന അതിന്റെ രൂപവൽക്കരണം.

ഈശ്വരനെപ്പോലെ അതും ത്രയീഭാവത്തോടുകൂടിയതാണ് അതിൻെറ വികാസക്രമം ഈശ്വരൻെറ പ്രകൃതിയിലേക്കുള്ള സംക്രമണത്തിൻെറ ഒരു പ്രതിഛായയാണ്. ആ ആത്മീയ കണികയിൽ എല്ലാ വികസനസാദ്ധ്യതകളും ഒളിഞ്ഞുകിടക്കുന്നു. പക്ഷെ യുഗാന്തരങ്ങളിൽ കൂടിയുള്ള വികാസം മുഖേനയാണ് അതിൻെറ കഴിവുകരം സാക്ഷാത്കരിക്കപ്പെടുന്നത്.

മനുഷ്യൻെറ ലീനങ്ങളായ ശക്തികളുടെ വികസനത്തിന്നു നിർദ്ദിഷ്ടമായ പദ്ധതി ബാഹ്യമായ ആഘാതങ്ങരംക്കനുസൃതമായി സ്പന്ദിക്കുവാൻ ശീലിക്കുകയാണെന്നു തോന്നുന്നു. ജീവൻെറ യഥാർത്ഥ ഇരിപ്പിടം മനോമയ ലോകത്തിൻെറ ഉപരിമണ്ഡലമാണ് അതിലെ സ്പന്ദനങ്ങരം ലോലങ്ങളാകയാൽ അനുകൂലങ്ങളായ പ്രതിസ്പന്ദനങ്ങരം സൃഷ്ടിക്കുവാൻ ജീവന്നു സാധിക്കാതെ വരുന്നു. തന്മൂലം സ്ഥൂലങ്ങളും, മാർദ്ദവമല്ലാത്തതുമായ സ്പന്ദനങ്ങരം സ്വീകരിച്ചുകൊണ്ടു ഉറങ്ങിക്കിടക്കുന്ന ബോധനകളെ ഉണർത്തി ക്രമേണ കൂടുതൽ കൂടുതൽ ഇന്ദ്രിയബോധം വളർത്തി സർവ്വവിധ സ്പന്ദനവീചികരംക്കും എല്ലാ തലങ്ങളിലും സമ്പൂർണ്ണമായി പ്രതിസ്പന്ദിക്കുവാനുള്ള ശക്തി അത് നേടുന്നു. വികാസത്തിൻെറ ഭൌതികമായ വശമാണു് ഇതു്. ആത്മനിഷ്ഠമായി വീക്ഷിക്കുമ്പോരം എല്ലാതരം സ്പന്ദനങ്ങളേയും ഉരംക്കൊള്ളുവാനുള്ള കെല്പുണ്ടാവുക എന്നു വെച്ചാൽ കാരുണ്യത്തിൻേറയും, അനുകമ്പയുടേയും വീളനിലമാവുക എന്നാണർത്ഥം. അതുതന്നെയാണ് വികാസം പ്രാപിച്ച ഒരു വ്യക്തിയുടെ നില. ഋഷി, ആത്മീയഗുരു, ക്രിസ്തു ഇവരുടെയെല്ലാം നില ഇതാണ്. പരിപൂർണ്ണമനുഷ്യന്നുവേണ്ട എല്ലാ ഗുണങ്ങളും വളർത്തി എടുക്കേണ്ടതായിട്ടുണ്ടു്. ഇതുതന്നെയാണ് പ്രകൃതിയിലെ തൻെറ നീണ്ട ജീവിതത്തിൽ അയാരം ചെയ്യുതീർക്കേണ്ട യഥാർത്ഥ കർത്തവ്യം.

ഈ അദ്ധ്യായത്തിൽ അത്യന്തം പ്രധാനങ്ങളായ പല വിഷയങ്ങളുടേയും ഉപരിതലം നാം സ്പർശിച്ചുപോയിട്ടുണ്ടു്. അതു വിശദമായി പഠിക്കുവാനാഗ്രഹിക്കുന്നവക്കു പല ബ്രഹ്മവിദ്യാഗ്രന്ഥങ്ങളും ഉപയുക്തമാക്കാം. മനുഷ്യന്റെ ഘടനയെ സംബന്ധിച്ചു ശ്രീമതി ബെസന്റിന്റെ "Man and his Bodies" "The Self and its sheaths" "The Seven Principles of Man" എന്നീ ഗ്രന്ഥങ്ങളേയും എന്റെ തന്നെ "Man Visible and Invisible" എന്ന സൂക്ഷ്മതരദൃഷ്ടിക്കു ഗോചരമാവുന്ന മനുഷ്യന്റെ വിവിധങ്ങളായ കോശങ്ങളുടെ പടങ്ങൾ ഉൾക്കൊള്ളുന്ന പുസ്തകത്തേയും ആശ്രയിക്കാവുന്നതാണു്.

ജീവന്റെ ആവിർഭാവവും വികാസവും സംബന്ധിച്ചേടത്തോളം ശ്രീമതി ബെസന്റിന്റെ "Birth and Evolution of the Soul" ശ്രീ സിന്നററിന്റെ "Growth of the Soul" എന്റെ Christian Creed, Man visible and Invisible" എന്ന ഗ്രന്ഥവും മനുഷ്യന്റെ ആത്മവികാസത്തെസംബന്ധിച്ചു ശ്രീമതി ബെസന്റിന്റെ "In the outer court", "The Path of Discipleship" എന്നിവയും "Invisible Helpers" എന്ന എന്റെ കൊച്ചുഗ്രന്ഥത്തിന്റെ അവസാനത്തെ അദ്ധ്യായവും നോക്കുക.

അദ്ധ്യായം 5.

## പുനർജ്ജന്മം

ആദ്യം ലോലങ്ങളായ സ്പന്ദനങ്ങൾക്കു ജീവനെ ബാധിക്കുവാൻ കഴിയുന്നില്ല. തന്മൂലം ഗുരുതരമേറിയ സ്പന്ദനങ്ങൾ കളിയാടാൻ കെല്പുള്ള പരുക്കൻ

ദ്രവ്യങ്ങളുടെ ഉപാധികൾ സ്വീകരിക്കേണ്ടിവരുന്നു. ഇപ്രകാരമാണ് ക്രമത്തിൽ മനോമയ ശരീരവും കാമശരീരവും സ്ഥൂലശരീരവും അത് കൈക്കൊള്ളുന്നത്. ഇങ്ങനെയുള്ള ഉപാധികൾ സ്വീകരിച്ചുകൊണ്ടു ഒരു പുതിയ ജന്മം ആരംഭിക്കുന്നു. ആ ജീവിതകാലത്തു സ്ഥൂലശരീരത്തിൽക്കൂടി വിവിധങ്ങളായ അനുഭവങ്ങൾ വന്നുചേരുന്നു. അതിൽനിന്നെല്ലാം ഓരോ പാഠങ്ങൾ പഠിക്കുകയും ഓരോ ഗുണങ്ങൾ വികസിപ്പിക്കുകയും ചെയ്യുന്നു.

കുറെക്കാലം കഴിയുമ്പോൾ ജീവൻ അന്തർമുഖനാവുകയും താൻ സ്വീകരിച്ച കോശങ്ങളെ ഓരോന്നായി ക്രമേണ ത്യജിക്കുകയും ചെയ്യുന്നു. ഒന്നാമതായി പരിത്യജിക്കുന്നതു സ്ഥൂലശരീരത്തെയാണ്. അതിൽനിന്നുള്ള പിൻവാങ്ങലിനെയാണ് മരണമെന്നു പറയുന്നതു. അതോടുകൂടി പ്രവർത്തനങ്ങളുടെ അന്ത്യം വരുന്നില്ല. അങ്ങനെ കരുതുന്നുവെങ്കിൽ അതിലും അബദ്ധജടിലമായ ഒരു ചിന്താഗതി ഇല്ല. ഒരു പരിശ്രമത്തിൽ നിന്നും ലഭ്യമായ പാഠങ്ങൾ സ്വായത്തമാക്കിക്കൊണ്ടു പിൻവാങ്ങുന്നു എന്നുമാത്രം. കുറെ കാലത്തെ വിശ്രമത്തിനുശേഷം അതേതരത്തിലുള്ള മറ്റൊരു പരിശ്രമം നടത്തുകയായി.

മുൻപ്രസ്താവിച്ച പ്രകാരം ഒരാളുടെ ജീവിതമെന്നു പറയുന്നതു അയാളുടെ യഥാർത്ഥജീവിതത്തിലെ ഒരു ദിവസം മാത്രമാണ്, പാഠങ്ങൾ പഠിക്കുന്ന വിദ്യാലയത്തിലെ ഒരു ദിവസം. പരമാവധി എഴുപതൊ, എൺപതോ വയസ്സുവരെ ജീവിക്കുന്ന ചെറുജീവിതത്തിന്നിടയിൽ പഠിക്കേണ്ടതായ എല്ലാ പാഠങ്ങളും പഠിക്കുവാൻ സമയമില്ല. മാത്രമല്ല അവയെല്ലാം തന്നെ കാലക്രമത്തിൽ

യഥോചിതം പഠിച്ചുകൊള്ളുമെന്നതു ഈശ്വരകല്പിതമാണ്. അതിനാൽ നാം ജീവിതമെന്നു വ്യവഹരിക്കുന്ന ഈ വിദ്യാലയത്തിൽ പല ക്ലാസ്സുകളിലും വിവിധങ്ങളായ സാഹചര്യങ്ങളിലും എല്ലാ പാഠങ്ങളും പഠിച്ചുതീരുന്നതുവരെ പല പ്രാവശ്യവും തിരിച്ചുവരേണമെന്നതു എത്രയും അത്യന്താപേക്ഷിതമാണ്. ഈ സ്ഥൂലലോക വിദ്യാലയത്തിലൂടെ മഹത്തും ഉന്നതവുമായ ദിവ്യജീവിതത്തിലേക്കു നാം ഉയരും.

ഇതാണ് പുനർജ്ജന്മം എന്നറിയപ്പെടുന്ന സിദ്ധാന്തം. പുരാതനസംസ്കാരങ്ങളിലെല്ലാം ഈ സിദ്ധാന്തം ഏററവും പ്രചാരത്തിലുണ്ടായിരുന്നു. ഇന്നും ഭൂമിപക്ഷം ജനങ്ങളും ഈ സിദ്ധാന്തം വിശ്വസിച്ചുവരുന്നു. ഇതെപ്പററി ഹ്യൂം ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു.

"അനശ്വരമായതു ഉൽപന്നമാവാൻ സാദ്ധ്യമല്ല. ആത്മാവ് അനശ്വരമാണെങ്കിൽ നമ്മുടെ ജനനത്തിനു മുമ്പുതന്നെ അതുണ്ടായിരുന്നിരിക്കണം. പുനർജ്ജന്മം മാത്രമാണ് ഈ വിഷയത്തിൽ ദർശനത്തിന്നു സ്വീകരിക്കാൻ കൊള്ളാവുന്ന ഒരേ ഒരു സിദ്ധാന്തം". (1)

മരണാനന്തരം ജീവൻ മററു ശരീരം സ്വീകരിക്കുന്നു എന്നുള്ള ഇന്ത്യയിലേയും ഗ്രീസിലേയും സിദ്ധാന്തങ്ങളെപ്പററി മാക്സ്മുള്ളർ ഇപ്രകാരം എഴുതിയിരിക്കുന്നു:- "അതിലെ പൌരാണിക ഭാഷാശൈലി അല്പം മാററി നിർത്തിയാൽ ദാർശനികമായ നിലപാടു് മുൻനിർത്തി, നിഷ്കൃഷ്ടമായ പര്യാലോചനയെപ്പോലും അതിജീവിക്കത്തക്കവിധം കാതലായ കാര്യങ്ങൾ അവ ഉൾക്കൊള്ളുന്നുണ്ട്." (2) അദ്ദേഹത്തിൻെറ ഒടുവിലത്തേതും

1. Hume. "Essay on Immortality" London 1875.
2. Max Muller, "Theosophy or Psychological Religion", P. 22, 1895 Edition.

മരണത്തിന്നശേഷം പ്രസിദ്ധീകരിച്ചതുമായ ഗ്രന്ഥത്തിൽ ഈ മഹാനായ പൌരസ്ത്യവിജ്ഞാനവിദഗ്ദ്ധൻ ഈ സിദ്ധാന്തത്തിൽ അദ്ദേഹത്തിന്നുള്ള വിശ്വാസത്തെ പുനരാവൎത്തിച്ചിട്ടുണ്ടു്.

ഹക്സിലി ഇപ്രകാരം പ്രസ്താവിക്കുന്നു:-

''പരിണാമവാദംപോലെത്തന്നെ പുനൎജ്ജന്മസിദ്ധാന്തത്തിൻെറയും വേരുകഠം യാഥാൎത്ഥ്യത്തിൽ അടിയുറച്ചതാണ്. അതിനെ പിൻതാങ്ങുവാൻ സാദൃശ്യം യുക്തിയുടെ പേരിൽ നൽകുന്ന അവിതൎക്കിതമായ സാഹായ്യം ഉപയോഗിക്കാവുന്നതാണ്'' (1)

ഇതിൽനിന്നെല്ലാം ഈ അനുമാനം പൌരാണികവും ആധുനികവുമായ എല്ലാ ഗ്രന്ഥകാരന്മാരും ഏററവും ഗൌരവമേറിയ വിചിന്തനത്തിന്നു വിഷയീഭവിക്കേണ്ടതാണെന്നു സ്വീകരിച്ചതായി കാണാം.

അന്ധവിശ്വാസികഠം വെച്ചുപുലൎത്തുന്ന ഒരു പ്രമാണമുണ്ടു്. അതുപ്രകാരം ജീവൻെറ വികാസദശയിൽ മനുഷ്യാവസ്ഥ എത്തിയ ആത്മാവിന്നു പിന്നീടു മൃഗമായി പരിണമിക്കാം. അബദ്ധജടിലമായ ഈ വിശ്വാസപ്രമാണവുമായി പുനൎജ്ജന്മതത്വത്തെ കൂട്ടിക്കുഴക്കരുതു്. അത്തരം ഒരധോഗമനം മനുഷ്യാത്മാവിന്നു സംഭാവ്യമല്ല. മനുഷ്യനായി ജനിച്ചു നമ്മുടെ പുസ്തകങ്ങളിൽ കാരണശരീരമെന്നു പറയുന്ന ഉപാധി സ്വീകരിച്ചുകഴിഞ്ഞാൽ അയാഠം

1. Huxley, "Evolution and Ethics" P. 61, 1895 edition.

എത്രതന്നെ തെററുകരം ചെയ്തിട്ടുണ്ടെങ്കിലും പ്രകൃതിയിലെ ത്തലോം താഴ്ന്ന ഒരു മണ്ഡലത്തിലേക്ക് അധഃപതിക്കില്ല. തനിക്കു ലഭ്യമായ അവസരങ്ങളെ പാഴാക്കി ജീവിതമാകുന്ന വിദ്യാലയത്തിൽ അലസനായി കഴിയുകയാണെങ്കിൽ പാഠങ്ങരം ഹൃദിസ്ഥമാകുന്നതുവരെ ഒരേപാഠംതന്നെ വീണ്ടും വീണ്ടും പഠിക്കേണ്ടതായിട്ടുവരാം. അയാളുടെ പുരോഗതി പലപ്പോഴും മന്ദഗതിയിലാവാം. എങ്കിലും പൊതുവെ പറഞ്ഞാൽ പുരോഗതി സ്ഥിരമാണ്. കുറച്ചു കൊല്ലങ്ങരംക്കു മുമ്പ് ഈ സിദ്ധാന്തത്തിലെ പ്രധാന ഭാഗങ്ങരം ഒരു മാസികയിൽ മനോഹരമായി ഇങ്ങനെ പ്രതിപാദിച്ചിരിക്കുന്നു :-

"ഒരു ബാലൻ വിദ്യാലയത്തിൽ ചെന്നു. അവന്നു വളരെ ചെറുപ്പമായിരുന്നു. അവൻെറ അമ്മയുടെ സ്തന്യത്തോടൊത്തു് ഗ്രഹിച്ചതു മാത്രമേ അവന്നറിവുണ്ടായിരുന്നുള്ളു. അവൻെറ അദ്ധ്യാപകനായ ഈശ്വരൻ അവനെ ഏററവും താഴ്ന്ന ക്ലാസിൽ ചേർത്തി പഠിക്കുവാൻ വേണ്ടി താഴെച്ചേർത്ത കാര്യങ്ങരം നിർദ്ദേശിച്ചു. "നീ യാതൊന്നിനേയും കൊല്ലരുതു്; മോഷ്ടിക്കരുതു്". അതു കൊണ്ടു അവൻ യാതൊന്നിനേയും ഹിംസിച്ചില്ല; എങ്കിലും അവൻ ക്രൂരനായിരുന്നു. അവൻ മോഷണങ്ങരം നടത്തി. ആ ദിവസത്തിൻെറ ഒടുവിൽ രാത്രി വന്നുചേർന്നു. അപ്പോഴേക്കും അവൻെറ താടി നരച്ചിരുന്നു. അവൻെറ അദ്ധ്യാപകനായ ഈശ്വരൻ ഇങ്ങനെ പറഞ്ഞു. "ഹിംസിക്കാതിരിക്കാൻ താൻ പഠിച്ചിട്ടുണ്ടു്. മററു പാഠങ്ങരം താൻ പഠിച്ചിട്ടില്ല. നാളെ തിരിച്ചുവരു".

പിറെറദിവസവും ചെറുബാലനായി അയാരം തിരിച്ചുവന്നു. അദ്ധ്യാപകനായ ഈശ്വരൻ കുറച്ചുകൂടി

ഉയൎന്നക്ലാസ്സിൽ ആ കുട്ടിയെ ചേൎത്തി താഴെചേൎത്ത പാഠങ്ങൾ പഠിക്കുവാനും ആവശ്യപ്പെട്ടു. ''ആരേയും ചതിക്കരുതു്. ജീവനുള്ള ഒന്നിനേയും ദ്രോഹിക്കരുതു്''. അപ്രകാരം ഒരു ജീവിയേയും അയാൾ ദ്രോഹിച്ചില്ലെങ്കിലും ചതിയും കവൎച്ചയും മററും നടത്തിത്തുടങ്ങി. ദിവസത്തിന്റെ അന്ത്യത്തിൽ രാത്രി വന്നുചേൎന്നു. അപ്പോഴേക്കും അയാളുടെ താടി നരച്ചിരുന്നു. അദ്ദേഹത്തിന്റെ ഗുരുനാഥനായ ഈശ്വരൻ ഇങ്ങനെപറഞ്ഞു. ''താൻ ദയാലുവാകാൻ ശീലിച്ചിട്ടുണ്ടു്. പക്ഷെ മററുപാഠങ്ങൾ പഠിച്ചിട്ടില്ല. അതുകൊണ്ടു നാളെ വീണ്ടും വരൂ.''

പിറേറദിവസം അയാൾ വീണ്ടും വന്നു, ഒരു കൊച്ചു ബാലനായി. അവന്റെ ഗുരുനാഥനായ ഈശ്വരൻ അവനെ അല്പംകൂടി ഉയൎന്ന ക്ലാസ്സിൽ പ്രവേശിപ്പിച്ചു, പുതിയ പാഠങ്ങൾ പഠിക്കുവാൻ നിൎദ്ദേശിച്ചു. ''താൻ മോഷ്ടിക്കരുതു; ചതി പ്രയോഗിക്കരുതു്; അന്യന്റെ മുതലുകൾ കൊതിക്കരുതു്''. അതുപ്രകാരം അയാൾ അന്യന്റെമുതൽ മോഷ്ടിച്ചില്ലെങ്കിലും മോഹിച്ചു; കൂടാതെ അന്യനെ ചതിക്കുകയും ചെയ്തു. ദിവസത്തിന്റെ അന്ത്യയാമത്തിൽ അയാളുടെ താടി നരച്ചിരുന്നു. അപ്പോഴേക്കും അയാളുടെ ഗുരുനാഥനായ ഈശ്വരൻ എത്തിച്ചേൎന്നിങ്ങനെ പറഞ്ഞു. ''താൻ അന്യന്റെ മുതൽ മോഷ്ടിക്കരുതെന്ന സംഗതി പഠിച്ചെങ്കിലും മററുള്ളകാൎയ്യങ്ങൾ ഒന്നുംതന്നെ ഹൃദിസ്ഥമാക്കീട്ടില്ല. തന്നിമിത്തം അല്ലയോ ബാലാ, താൻ നാളെ വീണ്ടും വരൂ.''

''ലോകമാകുന്ന പുസ്തകത്തിൽ സ്ത്രീകളുടേയും പുരുഷന്മാരുടേയും മുഖത്തു ഞാൻ വായിച്ചതു ഇതാണു്. ആകാശ

മാകുന്ന താളിയോലയിൽ നക്ഷത്രങ്ങളാൽ ആലേഖനം ചെയ്യപ്പെട്ടതും ഇതുതന്നെ''. (1)

പുനർജ്ജന്മസിദ്ധാന്തങ്ങളെക്കുറിച്ച അലംഘനീയങ്ങളായ വാദമുഖങ്ങൾ ആവർത്തിച്ച എന്റെ ഗ്രന്ഥത്തിലെ താളുകളെ നിറക്കുവാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. എന്നെക്കാളും ശേഷിയുള്ളവർ അവരുടെ തൂലികകൊണ്ടു ഞങ്ങളുടെ ഗ്രന്ഥസമുച്ചയത്തിൽ അതിനെപ്പററി പൂർണ്ണമായി വിശദീകരിച്ചിട്ടുണ്ടു്. ഇവിടെ ഞാനിത്രമാത്രം പ്രസ്താവിക്കാം.

പുനർജ്ജന്മം എന്നതിൽനിന്നു വ്യത്യസ്തമായ അനുമാനം വെച്ചുകൊണ്ടു ഉത്തരം കണ്ടുപിടിക്കാൻ അസാദ്ധ്യമായ പല പ്രശ്നങ്ങളും ജീവിതം കാഴ്ചവെക്കുന്നുണ്ടു്. ഈ മഹത്തായ സത്യം അതിനെയെല്ലാം വിശദീകരിക്കുന്നു. തന്നിമിത്തം കൂടുതൽ സ്വീകാര്യമായ അനുമാനം കണ്ടുകിട്ടുന്നതുവരെ ഇതു പ്രചാരത്തിൽ തുടരും. മററു സിദ്ധാന്തങ്ങളെപ്പോലെ ഇതു കേവലം ഒരനുമാനമല്ല. ഞങ്ങളുടെ മററു പ്രബോധനങ്ങൾപോലെ ഇതു ഞങ്ങളിൽ പലക്കും നേരിട്ടനുഭവപ്പെട്ട കാര്യമാണ്. എന്നിരിക്കിലും ഞങ്ങളുടെ അറിവു മററുള്ളവർ തെളിവായി സ്വീകരിക്കുമെന്നു പ്രതീക്ഷിച്ചുകൂടാ.

സത്യവാന്മാരും നല്ലവരുമായ പലക്കും ഈ ലോകത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന വസ്തുതകളെ മുൻനിർത്തി സർവ്വശക്തനും, പ്രേമസ്വരൂപനുമാണ് ഈശ്വരൻ എന്ന സിദ്ധാന്തത്തെ അനുകൂലിക്കുവാൻ വൈമനസ്യം തോന്നിയേക്കാം. ചുററുപാടുമുള്ള ഹൃദയഭേദകമായ കാഴ്ചകളും ദുരിത

1. Berry Benson in the Century Magazine, May, 1894.

ങ്ങളും ഒന്നുകിൽ ഇവ ദൂരീകരിക്കാൻ ഈശ്വരൻ അശക്തനാണ്, അല്ലെങ്കിൽ ഈശ്വരൻ സ്നേഹസ്വരൂപനല്ല എന്ന നിഗമനത്തിൽ അവരെ എത്തിക്കുന്നു. പക്ഷെ തിയൊസഫിയുടെ വിദ്യാർത്ഥികൾ ഈശ്വരൻ കരുണാസമ്പന്നനും സർവ്വശക്തനുമാണെന്നു പൂർണ്ണമായി വിശ്വസിക്കുന്നു. ഈ വിശ്വാസത്തേയും ജീവിതത്തിലെ യാഥാർത്ഥ്യങ്ങളേയും പൊരുത്തപ്പെടുത്തുന്നതു പുനർജ്ജന്മസിദ്ധാന്തം വഴിയാണ്. ശക്തിയും പ്രേമവും ഈശ്വരനിൽ പൂർണ്ണത പ്രാപിക്കുന്നു എന്നു യുക്തിപൂർവ്വം നമുക്കു തെളിയിച്ചുതരുന്ന ഒരേ ഒരനുമാനം ഇതാണ്. ഇതു തീർച്ചയായും നമ്മുടെയെല്ലാം സൂക്ഷ്മനിരീക്ഷണത്തിന്നു പാത്രമാവേണ്ടതാണ്.

നമ്മുടെ ഇപ്പോഴത്തെ ജീവിതം ഒന്നാമത്തേതാവാൻ വഴിയില്ല. നമുക്കെല്ലാം നീണ്ട ജീവിതശൃംഖല ഉണ്ടായിരുന്നിരിക്കണം. ആ ജീവിതങ്ങളിലെ അനുഭവങ്ങളിൽക്കൂടിയാവണം പ്രാകൃതമനുഷ്യൻെറ നിലയിൽനിന്നു ഇന്നത്തെ നിലയിലേക്കു നാം വികസിച്ചതു. പൂർവ്വജന്മങ്ങളിലെല്ലാം നാം നന്മകളും തിന്മകളും ചെയ്തിരിക്കും. കർമ്മതത്വത്തിൻെറ വരുതിയിൽപെട്ട അത്തരം ഓരോ പ്രവൃത്തിയുടേയും അനന്തരഫലങ്ങൾ നാം ആർജ്ജിച്ചിരിക്കണം. നന്മയിൽനിന്നു സൌഭാഗ്യവും കൂടുതൽ അവസരങ്ങളും, തിന്മയിൽനിന്നു വ്യഥയും പരാധീനതയും എല്ലാപ്പോഴും വന്നുചേരും.

തന്നിമിത്തം വല്ല അസ്വാധീനതയും അനുഭവിക്കാനിടവരുന്നുണ്ടെങ്കിൽ അതിന്നു കാരണം നാംതന്നെയാണ്. അല്ലെങ്കിൽ അതു ജീവൻെറ അപക്വതകൊണ്ടു സംഭവിക്കുന്നവയാണ്. കഷ്ടപ്പാടുകൾ അനുഭവിക്കാനിട വരുന്നുണ്ടെങ്കിൽ അതിൻെറ കാരണക്കാർ നാംതന്നെയാണ്; മററാരു

മല്ല. നാനാവിധങ്ങളും സങ്കീർണ്ണങ്ങളുമായ മനുഷ്യൻെറ വിധിയോഗങ്ങളിൽ അവൻെറ പൂർവ്വകൃതങ്ങളായ നന്മതിന്മകളിലെ ഏററക്കുറവിൻെറ അണുപോലും വ്യതിചലിക്കാത്ത പ്രതിഫലനമാണ് ദർശിക്കുന്നതു്. ഇവയെല്ലാം തന്നെ ഈശ്വരേച്ഛയുടെ അവികലമായ പ്രേരണയാൽ മുന്നേറുന്നതു അഭംഗുരമായ ആത്മസാക്ഷാത്കാരത്തിലേക്കാണ്.

പുനർജ്ജന്മം എന്ന മഹത്തായ സത്യത്തേക്കാറം ഉഗ്രമായ എതിർപ്പ് നേരിടുന്ന പ്രമാണം വേറെ ഉണ്ടെന്നു തോന്നുന്നില്ല. എന്നാലും അതു ഏററവും ആശ്വാസപ്രദമായ തത്വമാണ്. പുരോഗതിക്കു വേണ്ടതു സമയം അതു നമുക്കു തരുന്നു. സമയം മാത്രമല്ല, സ്വർഗ്ഗസ്ഥനായ പിതാവിനെപ്പോലെ പൂർണ്ണനാകാനുള്ള അവസരവും അതു തരുന്നു. ഈ ജീവിതത്തിൽ ധാരാളം ദുഃഖവും നിരാശയും കൈവന്ന സ്ഥിതിക്കു അത് ഇനിയും നേരിടാനുള്ള വൈമനസ്യമായിരിക്കാം പുനർജ്ജന്മത്തെ എതിർക്കുന്നവരെ അതിനു് പ്രേരിപ്പിക്കുന്നതു്. പക്ഷെ ഈ വാദമുഖം യുക്തിക്കു ചേർന്നതല്ല. നാം സത്യാന്വേഷികളാണ്. സത്യത്തെ കണ്ടുമുട്ടുമ്പോറം ഹൃദ്യമായാലും അല്ലെങ്കിലും അതിൽ നിന്നു ഒഴിഞ്ഞുമാറാൻ ശ്രമിക്കരുത്. ശരിക്കു മനസ്സിലാക്കുകയാണെങ്കിൽ പുനർജ്ജന്മതത്വം അത്യന്തം ആശ്വാസപ്രദമാണ്.

കഴിഞ്ഞുപോയ അനേകം ജന്മങ്ങളുണ്ടെങ്കിൽ എന്തുകൊണ്ടു നാം അവയിൽ ഏതെങ്കിലും ഒന്നിനെ ഓർക്കുന്നില്ല, എന്നാണ് സാധാരണ ജനങ്ങറം ഉന്നയിക്കുന്ന ഒരുചോദ്യം. ചിലർ അതു ഓർക്കുന്നു എന്നതാണ് വളരെ ചുരുക്കത്തിൽ അതിന്നു പറയാനുള്ള മറുപടി. ബഹുഭൂരിപക്ഷവും അതു

ഓൎക്കാത്തതു അവരുടെ പ്രജ്ഞ അധഃകോശങ്ങളിൽ കേന്ദ്രീകരിച്ചതുകൊണ്ടാണ്. കഴിഞ്ഞുപോയ ജന്മത്തെപ്പററി ഓൎക്കുവാനുള്ള കെല്പ് ഈ കോശങ്ങൾക്കില്ല. എന്തുകൊണ്ടെന്നാൽ അതിന്നു അങ്ങനെ ഒരു ജന്മം ഉണ്ടായിട്ടില്ല. കൂടാതെ പുനൎജ്ജന്മത്തിൽക്കൂടി കടന്നുവന്ന ജീവൻ അതിന്റേതായ തലത്തിൽ തികച്ചും ബോധം കൈവരിച്ചിരുന്നില്ല. എന്നിരുന്നാലും കഴിഞ്ഞ കാലത്തെ സ്മരണകൾ അത്രയും ജീവനിൽ സംഭരിക്കപ്പെട്ടിട്ടുണ്ടു. അവയെല്ലാം തന്നെ നവജാതനായ ശിശുവിൽ ജന്മസിദ്ധമായി കാണുന്ന ഗുണങ്ങളിൽക്കൂടി പ്രകാശിക്കുന്നു. ജീവന്റെ തലത്തിലും അധഃകോശങ്ങളിലെപ്പോലെ പ്രജ്ഞ കേന്ദ്രീകരിക്കുവാനുള്ള കഴിവു് വികസിപ്പിക്കുന്നതോടൊപ്പം വിശാലവും യഥാൎത്ഥവുമായ ജീവിതത്തിന്റെ സമ്പൂൎണ്ണചരിത്രം ഒരു തുറന്ന പുസ്തകം ആയിത്തീരും.

ശ്രീമതി ബെസന്റിന്റെ "Reincarnation" എന്ന പുസ്തകത്തിലും ഡോക്ടർ ജറോം അൻഡേൎസന്റെ "Reincarnation" എന്ന ഗ്രന്ഥത്തിലും, "The Ancient Wisdom" എന്ന ഗ്രന്ഥത്തിലെ ഈ വിഷയത്തെപ്പററിയുള്ള അദ്ധ്യായങ്ങളിലും, ഈ പ്രശ്നത്തെക്കുറിച്ചു മനോഹരമായും, സമഗ്രമായും വിശദീകരിച്ചിട്ടുണ്ടു്. വായനക്കാരുടെ ശ്രദ്ധ ഇവയിലേക്കു പ്രത്യേകമായി ക്ഷണിച്ചുകൊള്ളുന്നു.

അദ്ധ്യായം 6.

## വിശാലതരമായ വീക്ഷണം

സ്ഥൂലലോകത്തിലെ ജീവിതം വിദ്യാലയത്തിലുള്ള ഒരു ദിവസമായി കണക്കാക്കാം. സ്ഥൂലശരീരം പാഠങ്ങൾ

പഠിക്കുവാൻ താല്ക്കാലികമായി സ്വീകരിക്കുന്ന ഒരു ഉപാധിമാത്രമാണ്. ഇതു മനസ്സിലാവുന്നതോടുകൂടി മൌലികമായ പരിവത്തനം ഒരു വ്യക്തിയുടെ ജീവിതത്തിൽ വന്നു ചേരും "പാഠം പഠിക്കുക" എന്നതാണ് പ്രാധാന്യമഹിക്കുന്ന ലക്ഷ്യം. ആ ലക്ഷ്യത്തിൽനിന്നു വ്യതിചലിക്കുന്ന വ്യക്തി സങ്കല്പിക്കാൻപോലും കഴിയാത്ത മൌഢ്യമാണ് പ്രകടിപ്പിക്കുന്നതു്.

സത്യം ദശിച്ച വ്യക്തിക്കു പേരിനും, പെരുമക്കും, ധനാർജ്ജനത്തിനുംവേണ്ടി മാത്രം അർപ്പിക്കപ്പെട്ട സാധാരണ ജീവിതം കേവലം ബാലിശമായേ തോന്നൂ. അത്തരം ജീവിതം ക്ഷണികങ്ങളായ സുഖങ്ങൾക്കുവേണ്ടി സ്വീകാര്യമായ സർവ്വസ്വവും അത്ഥശൂന്യമായി ത്യജിക്കുന്നതിന്നു സമമാണ്. ആത്മീയവിദ്യാത്ഥി ലൌകികങ്ങളായ കാര്യങ്ങളെ ത്യജിച്ചു അഭൌമങ്ങളായ കാര്യങ്ങളിലേക്കു അഭിവാഞ്ഛ പതിപ്പിക്കുന്നു. ശരിയായ പന്ഥാവിതാണെന്നു അയാൾക്കറിയാം. ലൌകികങ്ങളായ വസ്തുക്കളുടെ നിസ്സാരതയെപ്പററിയും അയാൾക്കു പൂണ്ണബോദ്ധ്യമുണ്ടു്. അതുകൊണ്ടു അയാൾ എപ്പോഴും ഉയന്ന വീക്ഷണഗതിയാണ് സ്വീകരിക്കുക. ഹീനങ്ങളായ കാഴ്ചപ്പാടു പാടേ നിരത്ഥകമാണ്. താഴ്ന്ന ആശകളും വികാരങ്ങളും കാമലോകത്തിൽ ഇടതിങ്ങിയ മൂടൽമഞ്ഞു് സൃഷ്ടിച്ചു ആതലത്തിൽനിന്നു ഒന്നും വ്യക്തമായി കാണാൻ സാദ്ധ്യമല്ലാതാക്കുന്നു.

ഉത്തമമായ സരണിയാണു് സർവ്വത്ര ഉചിതമായതു എന്നു വ്യക്തമായി ബോദ്ധ്യപ്പെട്ടു അതുറച്ചു് പിന്തുടരുവാൻ തീരുമാനിക്കുമ്പോഴും താഴ്ന്ന പ്രലോഭനങ്ങൾക്കു ചിലർ വശംവദരാകാം, അത്തരം സന്ദർഭങ്ങളിൽ ആന്തരികമായ

സംഘട്ടനം നടക്കുന്നതായി അനുഭവപ്പെടും. "ശാരീരികമായ ആവശ്യങ്ങൾ മാനസികമായ നിയമങ്ങളുമായി പോരിടുന്നു" എന്നു പോൾ പുണ്യവാളൻ പറഞ്ഞ നിലയാണ് അത്. "ചെയ്യേണ്ടതു ചെയ്യുവാൻ കഴിയാതെ വരുന്നു. ചെയ്യരുതാത്തതു ചെയ്തുപോകുന്നു" മിക്കപേർക്കും ഏറെക്കുറച്ചുലോടുകൂടി അനുഭവപ്പെടുന്ന ഈ ആന്തരിക സംഘട്ടനം സാത്വികരായ മതവിശ്വാസികളിൽ ഏററവും കടുത്ത തെററിദ്ധാരണകൾക്കു ഇടം കൊടുക്കുന്നു. ദുർമ്മാർഗ്ഗങ്ങളിലേക്കുള്ള വാസന ചെകുത്താനിൽനിന്നുള്ള പ്രേരണകൊണ്ടാണെന്നു അവർ വിശ്വസിക്കുന്നു. അല്ലാത്തപക്ഷം തങ്ങളുടെ ഹൃദയം കാപട്യവും, കാലുഷ്യവും നിറഞ്ഞതാണെന്നും, അത്യഗാധമായ പാപഗർത്തത്തിൽ പതിതരാണ് തങ്ങളെന്നും അവർ കരുതുന്നു. ഈ ചിന്താഗതിയെ ആസ്പദമാക്കി എത്രയോ സദ്‌വൃത്തരായ സ്ത്രീപുരുഷന്മാർ അനാവശ്യമായി മനോവ്യഥ അനുഭവിക്കുന്നുണ്ട്.

വാസ്തവത്തിൽ ഹീനങ്ങളായ മോഹങ്ങൾ നമ്മുടെ സ്വയംകൃതങ്ങളല്ല; അവ ആത്മാവിനെ നാശഗർത്തത്തിലേക്കു താഴ്ത്തുവാൻ ശ്രമിക്കുന്ന ദുർമ്മൂർത്തികളുടെ വേലയുമല്ല. നീചങ്ങളായ ചിന്തകളിൽ ആകൃഷ്ടരാവുന്ന ചില ദുർമ്മൂർത്തികൾ ഉണ്ടെന്നുള്ളതു വാസ്തവമാണ്. അവ അത്തരം ദുഷ്ടചിന്തകൾക്കു ശക്തികൂട്ടുന്നു. പക്ഷെ അത്തരം മൂർത്തികൾ എല്ലാംതന്നെ മനുഷ്യകല്പിതങ്ങളാണ്, താല്ക്കാലികങ്ങളും നശ്വരങ്ങളുമാണ്. ദുഷ്ടന്മാരുടെ ദുഷിച്ച ചിന്ത രൂപം കൊടുക്കുന്ന കൃത്രിമങ്ങളായ രൂപങ്ങളാണവ. അസ്ഥിരമായ അവയുടെ നിലനില്പ് അവക്കു രൂപംകൊടുത്ത ചിന്താശക്തിക്കനുപാതമായ തോതിലുള്ളതും ക്ഷണികവുമാണ്.

നമ്മിലുള്ള അനാശാസ്യങ്ങളായ പ്രേരണകളുടെ ഉത്ഭവസ്ഥാനം തികച്ചും വ്യത്യസ്ഥമാണ്. ഭൂമിയിൽ ഉടലെടു

ക്കാൻ തയ്യാറെടുക്കുന്ന ആത്മാവ് വിവിധതലങ്ങളിൽ ഉൾപ്പെടുന്ന ദ്രവ്യത്തിന്റെ ഉപാധികൾ തന്റെ ചുററും സജ്ജമാക്കുന്നു എന്നു ഇതിന്നുമുമ്പ് പറഞ്ഞിട്ടുണ്ടല്ലൊ. പക്ഷെ ഈ ദ്രവ്യം കേവലം ജഡമല്ല. കേവലം ജഡമായ ഒരു വസ്തുവും ഇല്ലെന്നാണ് ഗൂഢശാസ്ത്രം നമ്മെ പഠിപ്പിക്കുന്നതു. പക്ഷെ ഉപാധികളിലെ ജഡവസ്തുവിലുള്ള ജീവചൈതന്യം ആത്മാവിന്റെ വികാസത്തെ മുൻനിൎത്തി പറയുകയാണെങ്കിൽ വളരെ പിന്നോക്കം നില്ക്കുന്ന പരിണാമദശയിൽ പെട്ടതാണ്. പരിണാമത്തിന്റെ ആദ്യഘട്ടങ്ങളിൽ ജീവചൈതന്യം കൂടുതൽ സാന്ദ്രതയുള്ള ദ്രവ്യത്തിലേക്ക് ഇറങ്ങിച്ചെല്ലുന്നു. കാലക്രമത്തിൽ ഈ രീതി കൈവെടിഞ്ഞ സാന്ദ്രതകുറഞ്ഞ ദ്രവ്യങ്ങളിലേക്ക് ഉയൎന്നുവരുന്നു. ജീവചൈതന്യത്തിന്റെ ആദ്യഘട്ടങ്ങളിലെ വികാസത്തിന്നു യോജിച്ച പരുക്കൻ സ്പന്ദനങ്ങൾ അതിനെ സംബന്ധിച്ചേടത്തോളം പുരോഗതിയിലേക്കു നയിക്കുമ്പോൾ ആത്മാവിനെ സംബന്ധിച്ചേടത്തോളം അത്തരം സ്പന്ദനങ്ങൾ അധഃപതനത്തെയാണ് സൂചിപ്പിക്കുന്നതു്. യഥാൎത്ഥമനുഷ്യന്റെ വികാസം കാരണശരീരത്തിൽ അധിവസിക്കുന്ന ആത്മാവിന്റെ വികാസമാണ്. പക്ഷെ ഈ വികാസവും അയാളുടെ കോശങ്ങളിലെ ദ്രവ്യമുൾക്കൊള്ളുന്ന ജീവചൈതന്യത്തിന്റെ വികാസവും പൊരുത്തപ്പെടാതെ വരുന്നു. ഇതാണ് മേൽവിവരിച്ച തരത്തിലുള്ള ആന്തരികമായ സംഘട്ടനത്തിന്റെ പശ്ചാത്തലം.

ഇതു ആന്തരികസംഘട്ടനത്തിന്റെ വളരെ ലഘുവായ വിശദീകരണം മാത്രമാണ്. ഈ സംഘൎഷത്തെ അവലംബമാക്കിയാണ് ഭാവനാസമ്പന്നരായ കവികൾ നല്ലതും തീയതുമായ മാലാഖമാർ മനുഷ്യന്റെ ആത്മാവിൽ കലഹം നടത്തുന്നു എന്നു ചിത്രീകരിക്കുന്നതു. "The Astral Plane"

page 40ൽ കൂടുതൽ വിവരങ്ങളടങ്ങിയ വിശദീകരണം കാണാം. തൽക്കാലത്തേക്ക നന്മയിലേക്ക പോരാടി ക്കൊണ്ടു മുന്നേറുന്ന ഉത്തമശക്തിയാണ് താനെന്നും തന്നി ലുള്ള നീചങ്ങളായ ശക്തികൾ താനല്ലെന്നും ചൊല്പടിക്ക നിൎത്തുവാൻ കഴിയാത്ത തന്റെ അധഃകോശങ്ങളിലെ അംശം മാത്രമാണതെന്നും മനസ്സിലാക്കേണ്ടതു അത്യന്തം പ്രാധാന്യമേറിയതാണ്. അതിനെ നിയന്ത്രിക്കാനും, പരിപൂൎണ്ണമായി കീഴടക്കാനും ശീലിക്കണം. ആ ശക്തി അധമമായ ഒന്നാണെന്നു നാം കരുതരുതു. ദൈവിക ശക്തിയുടെ നിയാമകമായ ഗതിയിൽകൂടി ക്രമത്തിൽ ഒഴു കുന്ന ചൈതന്യപ്രവാഹമാണ് അതു്. ആ ഒഴുക്ക് താഴോ ട്ടേക്ക് ദ്രവ്യത്തിലേക്കാണെന്നുമാത്രം. അല്ലാതെ ദ്രവ്യ ത്തിൽനിന്നു പരാങ്മുഖമായി ഉയൎന്നുപോവുന്ന രീതിയി ലുള്ളതല്ല.

അദ്ധ്യായം 7.

# മരണം

മരണത്തെപ്പററി നമുക്കുള്ള വീക്ഷണത്തിൽ വരുന്ന സമൂല പരിവൎത്തനമാണ് തിയൊസഫിയിലെ തത്വങ്ങ ളെപ്പററിയുള്ള ദൃഢമായ ജ്ഞാനത്തിൽനിന്നു കിട്ടുന്ന ഏററവും പ്രധാനപ്പെട്ട പ്രായോഗികനേട്ടം. മരണത്തെ പ്പററിയുള്ള അജ്ഞതയും, മൂഢവിശ്വാസവുംകാരണം മനുഷ്യ സമുദായം അനുഭവിച്ചിട്ടുള്ള ഭീതിയും, സങ്കടവും, കഷ്ടപ്പാ ടും എത്രയാണെന്ന് കണക്കാക്കുവാൻ സാദ്ധ്യമല്ല. മരണ ത്തെക്കുറിച്ച് അബദ്ധജടിലവും ബുദ്ധിശൂന്യവുമായ ധാ രാളം ചിന്താഗതി നമ്മുടെ ഇടയിൽ കടന്നുകൂടീട്ടുണ്ട്.

അതിൻെറ നിർമ്മാർജ്ജനം മനുഷ്യരാശിക്കു കൈവരിക്കാവുന്ന ഏററവും മഹത്തായ നേട്ടമായിരിക്കും.

കഴിഞ്ഞ ജീവിതങ്ങളിൽ തത്വചിന്ത പഠിക്കുവാൻ ശ്രമിക്കുകവഴി ഈ ജന്മത്തിൽ തിയൊസഫിയുടെ തത്വങ്ങൾ സ്വീകരിക്കാൻ കെല്പ് സിദ്ധിച്ച ആളുകൾക്ക് ഈ നേട്ടം ഉടനടി ലഭ്യമാവുന്നു. മരണത്തെപ്പററിയുള്ള എല്ലാ ഭീതിയും അതുളവാക്കുന്ന സങ്കടവും ഒട്ടേറെ ദൂരീകരിക്കപ്പെടുന്നു. മരണത്തെ അതിൻെറ ശരിയായ കാഴ്ചപ്പാടിൽ കാണാനും സൃഷ്ടിവികാസക്രമത്തിൽ അതു വഹിക്കുന്ന പങ്കു മനസ്സിലാക്കാനും സാധിക്കുന്നു.

മരണത്തെ ജീവിതത്തിൻെറ അന്ത്യമായും അവ്യക്തമെങ്കിലും അപരിചിതവും ഭയാനകവുമായ ഒരു നാട്ടിലേക്കുള്ള കവാടമായും കാണുന്നവർ അതിനെ കടുത്ത ഭീതിയോടുകൂടിയോ, ആശങ്കയോടുകൂടിയോ വീക്ഷിക്കുന്നുവെങ്കിൽ അതിൽ അത്ഭുതപ്പെടുവാനില്ല. ധാരാളം മതാനുശാസനങ്ങൾ അതിനെതിരായിട്ടുണ്ടെങ്കിലും പാശ്ചാത്യ ലോകം അത്തരം ചിന്താഗതി പരക്കെ സ്വീകരിച്ചുപോന്നിട്ടുള്ളതുകൊണ്ടു അത്യന്തം ബീഭത്സങ്ങളായ കൊടുംഭീതികൾ മരണത്തിൻെറ ചുററും കെട്ടിപ്പടുക്കപ്പെട്ടിട്ടുണ്ട്. ജനങ്ങൾ ചിന്താരഹിതരായി ഇവയെ സാധാരണ നാട്ടുനടപ്പാക്കി സ്വീകരിച്ചുപോരുന്നു. തൂവലുകൾ കൊണ്ടുള്ള അലങ്കാരശിഖകൾ, കറുത്തവെൽവെററ്, കറുത്തപട്ടുതുണി വിലാപസൂചകമായ പട്ടവസ്ത്രങ്ങൾ, വക്ക കറുത്ത പത്രികകൾ തുടങ്ങിയ ദുരന്തത്തിൻെറ കരാളചമയങ്ങൾ എല്ലാം തന്നെ അവ ഉപയോഗിക്കുന്നവരുടെ അജ്ഞത വിളിച്ചോതുന്നു. മരണം എന്താണെന്നു് യഥാർത്ഥത്തിൽ മനസ്സിലാക്കുന്നവർ ഈ വേഷഭൂഷാദികൾ കേവലം ബാലിശമായ

ബുദ്ധിമോശമായി പുറംതള്ളും. തന്റെ സ്നേഹിതന്റെ വിയോഗം തനിക്കനുഭവപ്പെടുന്ന വേർപാടിനെ മാത്രം മുൻനിർത്തി വിലപിക്കുന്നതു് സ്വാർത്ഥതകൊണ്ടാണ്. മരിച്ചവരെ സംബന്ധിച്ചേടത്തോളം മരണം കാമ്യമാവാം. അതു വരുത്തിവെക്കുന്ന താല്ക്കാലികമായുള്ള വേർപാടും, വിയോഗവ്യഥയും ഒഴിവാക്കിക്കൂടാ. പക്ഷെ തന്റെ സങ്കടം വിട്ടുപിരിഞ്ഞ സുഹൃത്തിന്നു് ഒരു പ്രതിബന്ധമായിത്തീരാതിരിക്കാൻ ശ്രമിക്കാവുന്നതാണ്. തിയൊസഫിയുടെ വിദ്യാർത്ഥിക്കു തന്റെ സ്നേഹജനങ്ങളോ, താൻതന്നെയൊ മരണപ്പെടുമ്പോറം അതിനെപ്പററി വിലപിക്കുകയോ, ഭയപ്പെടുകയോ ചെയ്യേണ്ടതില്ലെന്നറിയാം. മുമ്പു പലപ്പോഴും മരണം അവരെയെല്ലാവരേയും തീണ്ടിയിട്ടുണ്ട്. അതിൽ പുത്തനായി ഒന്നും തന്നെ ഇല്ല. ജീവിതം അവികലമാണ്. സ്ഥൂലശരീരത്തിന്റെ വേർപാടു് ജീർണ്ണവസ്ത്രം ഉപേക്ഷിക്കുന്നതിന്നു തുല്യമാണ്. യഥാർത്ഥ മനുഷ്യനു് അതുകൊണ്ടു് യാതൊരു നഷ്ടവും വരാനില്ല. പകുതിയിലധികവും സ്ഥൂലമല്ലാത്ത ഒരു ജീവിതത്തിൽനിന്നു തികച്ചും സൂക്ഷ്മവും, ശ്രേഷ്ഠവും ആയ കാമലോകജീവിതത്തിലേക്കുള്ള ഉയർച്ചയാണ് മരണം. ആ നിലക്കു് അതു അഭികാമ്യമാണ്. സ്നേഹജനങ്ങറക്കതു സംഭവിക്കുമ്പോറം അവരിൽനിന്നുള്ള വിയോഗവ്യഥ താല്ക്കാലികമായി അനുഭവപ്പെടുമെങ്കിലും ഈ വേർപാടു് ഒരു തോന്നൽ മാത്രമാണ്. അതിൽ യാഥാർത്ഥ്യമില്ല. മരണം തട്ടിക്കൊണ്ടുപോയി എന്നു കരുതപ്പെടുന്നവർ അവരുടെ സുഹൃത്തുക്കളുടെ അടുത്തുതന്നെ ഉണ്ടു്. നിദ്രയിലൂടെ സ്ഥൂലശരീരം താല്ക്കാലികമായി ഉപേക്ഷിച്ചാൽ പണ്ടെപ്പോലെ അവരുമായി സമ്പക്കം പുലർത്താം.

സ്ഥൂലവീക്ഷണത്തിന്നു് ഗോചരമായാലും അല്ലെങ്കിലും ലോകമെല്ലാം ഒന്നാണ്. ദൈവീകമായ നിയമങ്ങൾ ലോകത്തെ ആകമാനം അടക്കിഭരിക്കുന്നു. തന്നിമിത്തം അതിൻെറ ഒരു തലത്തിൽനിന്നു് മറെറാന്നിലേക്കു് കടക്കുമ്പോൾ അമ്പരപ്പോ, സങ്കോചമോ അനുഭവപ്പെടുന്നില്ല. മറയുടെ മറുപുറം എന്താണ് വീക്ഷിക്കുക എന്ന അനിശ്ചിതത്വവും ഉണ്ടാവുന്നില്ല. തിയൊസഫിയുടെ വിദ്യാർത്ഥികൾ അദൃശ്യലോകത്തിൻെറ പടം വ്യക്തമായ് രേഖപ്പെടുത്തീട്ടുണ്ടു്. വികാസത്തിന്നു ആവശ്യമായിവരുന്ന ഘട്ടത്തിൽ ആ അദൃശ്യലോകത്തിലേക്കു അവർ പ്രവേശിക്കുവാൻ ഒരുക്കമാണ്.

മരണാനന്തര ജീവിതത്തിൻെറ വിവിധപതനങ്ങൾ ആ വിഷയത്തെ മുൻനിർത്തി രചിച്ച ഗ്രന്ഥങ്ങളിൽ നിന്നു വായനക്കാൎക്കു മനസ്സിലാക്കാം. ഓരോ ആളും പ്രാപിക്കുന്ന സാഹചര്യങ്ങൾ അവനവൻ സൃഷ്ടിച്ചവ മാത്രമാണെന്നു ഇവിടെ പ്രസ്താവിക്കട്ടെ. സ്ഥൂലലോകത്തിൽ ഒരാൾ സ്വീകരിച്ചുപോന്നിട്ടുള്ള ചിന്തകളും ആഗ്രഹങ്ങളും കാമലോകത്തിൽ സജീവസത്വങ്ങളായി പരിണമിച്ചു അവയിൽ നിക്ഷേപിക്കപ്പെട്ട ശക്തി ക്ഷയിക്കുന്നതുവരെ അയാളെ ചുററിപ്പററി സമ്പൎക്കം പുലൎത്തും. ചിന്തകളും ആഗ്രഹങ്ങളും, ഉൽക്കടങ്ങളും തിന്മ കേന്ദ്രീകരിച്ചവയും ആണെങ്കിൽ സൃഷ്ടിക്കപ്പെടുന്ന സത്വം ഭയങ്കരമാവാം. ഭാഗ്യവശാൽ കാമലോകത്തിലെ നിവാസികളിൽ അത്തരക്കാർ കേവലം ന്യൂനപക്ഷമാണു്. ഭോഗാസക്തി, അന്തസ്സാരവിഹീനത, പരദൂഷണം ഇവയിൽ മുഴുകി നശിപ്പിച്ച ജീവിതത്തിന്നു കാമലോകത്തിൽ അഭിലഷണീയമായ താല്പര്യങ്ങൾക്കു ഒന്നും തന്നെ ഇല്ലാതെപോവും. അത്തരക്കാൎക്കു മരണാനന്തരജീവിതം ഉപയോഗശൂന്യവും അത്യന്തം വിരസവുമായിത്തോന്നും.

ഈ മനംമടുപ്പിക്കുന്ന ആലസ്യത്തിന്നുപുറമെ പ്രത്യേക സാഹചര്യത്തിൽ പ്രകടമായ പീഡയും അനുഭവപ്പെടാം. സ്ഥൂലലോകത്തിൽ മാംസളങ്ങളായ തൃഷ്ണകൾക്കുമാത്രം അടിമപ്പെട്ട ലോഭം, കാമം, മദ്യപാനം മുതലായ ദുശ്ശീലങ്ങൾ ശീലിച്ചാൽ മരണാനന്തരം ശുദ്ധീകരണത്തിന്നുപകരിക്കുന്ന കഷ്ടപ്പാടുകൾക്കു സ്വയം വിധേയനായിത്തീരും. സ്ഥൂലശരീരം ത്യജിക്കുന്നതുകൊണ്ടു് കാമവികാരങ്ങളും ആശകളും നശിക്കുന്നില്ല. സ്ഥൂലശരീരത്തിൻെറ ഘനം കൂടിയ അണുക്കളെ ചലിപ്പിക്കേണ്ട ബാദ്ധ്യത ഇല്ലാത്തതിനാൽ അവ കൂടുതൽ ജീവസ്സുള്ളതാവും. ആസ്വദിക്കുവാനുള്ള കഴിവു് ഇല്ലാത്തതിനാൽ കാമവികാരങ്ങൾ തൃപ്തിപ്പെടാനാവാത്ത യാതനകളായി നിരന്തരശല്യങ്ങളായി അവശേഷിക്കുന്നു. ഈ നിർഭാഗ്യവാന്മാക്കു ഇതു നരകം തന്നെ സൃഷ്ടിക്കുന്നു. എങ്കിലും ഈ അനുഭവം താല്ക്കാലികമാണു്. അവയുടെ ശക്തി മുഴുവനും കഷ്ടപ്പാടുകളിൽക്കൂടി തീൎന്നുപോവുന്നതിനാൽ കാലാന്തരത്തിൽ ഈ ദുരാഗ്രഹങ്ങൾ സ്വയം ഭസ്മീകരിക്കപ്പെടും.

ഇതു വാസ്തവത്തിൽ കരാളമായ ഒരനുഭവം തന്നെ. പക്ഷെ രണ്ടു സംഗതികൾ നാം ഓക്കേണ്ണം. ഒന്നാമതായി ഇതു അവനവൻ വരുത്തിവെക്കുന്നതാണു്. ഇതിൻെറ കാലാവധിയും തീവ്രതയും ക്ലുപ്തപ്പെടുത്തുന്നതു മററാരുമല്ല. തൻെറ ജീവിതകാലത്തു് ഈ ആശകൾ ഒരളവോളം വളരാൻ അനുവദിച്ചു, ഇപ്പോൾ അയാൾ അതിനെ നേരിട്ടു കീഴടക്കേണ്ണം. സ്ഥൂലശരീരത്തിലെ ജീവിതകാലത്തു് അവയെ നിയന്ത്രിക്കുവാൻ ശ്രമിച്ചിരുന്നുവെങ്കിൽ കാമലോകത്തിൽ അവയെ കീഴടക്കുന്ന ശ്രമം വളരെ ലഘൂകരിക്കപ്പെടും. അയാൾക്കിപ്പോൾ എതിരേക്കേണ്ടിവരുന്ന രാക്ഷസനെ അയാൾ സ്വയം സൃഷ്ടിച്ചതാണു്. തൻെറ

എതിരാളികളുള്ള ശക്തിയും കരുത്തും താൻതന്നെ നല്കിയതാണ്. തന്നിമിത്തം തന്റെ വിധി ബാഹ്യമായി അടിച്ചേല്പിക്കപ്പെട്ട ഒന്നല്ല; കേവലം സ്വയംകൃതമാണ്.

രണ്ടാമതായി, കാമലോകത്തിൽ അനുഭവിക്കുന്ന ക്ലേശമാണ് ഇതിൽനിന്നും രക്ഷപ്പെടുവാനുള്ള പോംവഴി. കാമലോകത്തിലെ ജീവിതംവഴി ഹീനങ്ങളായ ആഗ്രഹങ്ങൾ ക്ഷയിച്ചുക്ഷയിച്ചു അതിൽനിന്നുള്ള മോചനം കിട്ടുന്നില്ലെങ്കിൽ അതിന്റെ അനന്തരഫലം എന്തായിരിക്കും? വരാൻ പോകുന്ന സ്ഥൂലലോകജീവിതത്തിൽ ഈ ആഗ്രഹങ്ങൾക്ക പരിപൂർണ്ണമായി അടിമപ്പെട്ടുകൊണ്ടായിരിക്കും ഉടലെടുക്കുക: അയാൾ ഒരു മദ്യപാനിയും, പിശുക്കനും, ഭോഗാസക്തനും ആയേക്കാം. ഇത്തരം കാമാസക്തികളെ നിരാകരിക്കണമെന്ന പാഠം അയാൾ മനസ്സിലാക്കുന്നതിന്നു മുമ്പുതന്നെ അവ അനിയന്ത്രിതമായ ശക്തി ആർജ്ജിച്ചു കഴിയും. അവ അയാളുടെ ദേഹത്തേയും, ദേഹിയേയും ഒരുപോലെ കീഴടക്കും. ഒരു ജീവിതംകൂടി പാഴാകും; ഒരവസരംകൂടി നഷ്ടപ്പെടും. രക്ഷപ്പെടാൻ വഴിയില്ലാത്ത ഒരു ദുഷിച്ച വലയത്തിൽപെട്ടു അയാളുടെ വികാസം അനിശ്ചിതമായി തടസ്സപ്പെടും.

ഈശ്വരസങ്കല്പത്തിൻ പോരായ്മകൾ ഒട്ടുംതന്നെ ഇല്ല. കാമലോകജീവിതത്തിലൂടെ തൃഷ്ണകൾ ക്ഷയിച്ചു അതിൽനിന്നും മോചനം നേടിയാണ് ദേഹി സ്ഥൂലലോകത്തിലേക്ക മടങ്ങിവരുന്നതു. തൃഷ്ണകൾക്ക അടിമപ്പെടാൻ ഇടയാക്കിയ മാനസിക ദൌർബ്ബല്യങ്ങൾ എങ്ങും പോയിട്ടില്ല. പുതിയ ജീവിതത്തിൽ താൻ സ്വീകരിച്ച കാമശരീരത്തിന്നു പഴയ തൃഷ്ണകൾ എല്ലാംതന്നെ അതേപടി പ്രാവർത്തികമാക്കാൻ കെൽപ്പുണ്ട്. തന്റെ പഴയ അസന്മാർഗ്ഗികജീവിതം

പുനരാരംഭിക്കാൻ യാതൊരു തടസ്സവും ഇല്ല. പക്ഷെ ദേഹിക്കു ഭയങ്കരമായ അനുഭവപാഠം സിദ്ധിച്ചിട്ടുണ്ടു്. പഴയ തെററുകറം ആവൎത്തിച്ചു തൃഷ്ണകറംക്കു വീണ്ടും അടിമപ്പെടുന്നതിൽനിന്നു തൻെറ അധോകോശങ്ങളെ കഴിയുന്നത്ര വിരമിപ്പിക്കുവാൻ ദേഹി പരമാവധി ശ്രമിക്കും. ദുൎവ്വാസനകളുടെ ബീജം നശിച്ചിട്ടില്ല. ബുദ്ധിമാന്മാരും, സദ്വൃത്തരുമായ മാതാപിതാക്കന്മാരെ കിട്ടുവാനുള്ള കൎമ്മഫലം ആൎജ്ജിച്ചിട്ടുണ്ടെങ്കിൽ അവർ അന്തർലീനങ്ങളായ ദുൎവ്വാസനകളെ തടഞ്ഞു് സദ്'വാസനകളെ വൎദ്ധിപ്പിക്കുവാനുള്ള അവസരങ്ങറം സൃഷ്ടിക്കും. തന്മൂലം ദുൎവ്വാസനകളുടെ ബീജം പ്രോത്സാഹനമേല്ക്കാതെ ശുഷ്കിച്ചുപോവും. പിന്നീടു് എടുക്കുന്ന ജീവിതത്തിൽ അവ പ്രത്യക്ഷപ്പെടുകയെ ഇല്ല. ഇപ്രകാരം മെല്ലെ മെല്ലെ മനുഷ്യൻ അവൻെറ ദുർഗ്ഗുണങ്ങളെ കീഴടക്കി അവയുടെ സ്ഥാനത്തു് സദ്'ഗ്ഗുണങ്ങളെ പ്രതിഷ്ഠിക്കുന്നു.

നേരെമറിച്ചു ബുദ്ധിശക്തിയും സേവനമനസ്ഥിതിയും ഉള്ള ആറംക്കു് കാമലോകത്തിൽ പലതും പഠിക്കുവാൻ കഴിയും. ഉപയോഗപ്രദമായ പല നല്ല കാൎയ്യവും ചെയ്തുതീൎക്കാം. പക്ഷെ സൂക്ഷ്മലോകജീവിതത്തിലെ നിയമങ്ങറം മനസ്സിലാക്കി അവയുമായി ഇണങ്ങിച്ചേരണം. കാൎയ്യങ്ങറം നേടി എടുക്കുവാനുള്ള ആഗ്രഹവും വേണം. സ്ഥൂലശരീരം ഉപേക്ഷിച്ചതിനുശേഷമുള്ള ഉത്'കടങ്ങളും ചൈതന്യവത്തുമായ സുഖങ്ങളെ അപേക്ഷിച്ചു ഇഹലോകസുഖങ്ങറം സൂര്യപ്രകാശത്തിൽ നിലാവെന്നപോലെ നിഷ്'പ്രഭങ്ങളാണു്. അനന്തജീവിതത്തിൻെറ തേജസ്സു് അയാറം തൻെറ ചുററും പൊഴിക്കും. വ്യക്തമായ അറിവും, ഉറച്ച ആത്മവിശ്വാസവും ഇതിനെ സഹായിക്കും. ശതക്കണക്കിലുള്ള തൻെറ സഹജീവികറംക്കു ശാന്തിയുടേയും അവാച്യ

മായ ആനന്ദത്തിൻേറയും ഉറവിടമായി അയാറംകഴവർത്തിക്കാം. നീണ്ട സ്ഥൂലലോകജീവിതത്തിൽ നേടാവുന്നതിനേക്കാറം സൽക്കമ്മങ്ങറം ചുരുങ്ങിയ കാമലോകജീവിതത്തിന്നിടയിൽ ചെയ്യേന്നംവരാം.

ഇതിലും ശ്രേഷ്ഠമായ പതനംകൂടി മരണാനന്തരജീവിതത്തിനുണ്ടു്. ആശകളും താഴ്ന്ന ചിന്തകളും കാമലോകജീവിതത്തിലെ ചുററുപാടുകറം സൃഷ്ടിക്കുന്നു. നേരെമറിച്ചു ഉയന്ന ചിന്തകളും, ശ്രേഷ്ഠമായ ആദശ്ശങ്ങളും സ്വർഗ്ഗലോകജീവിതത്തെ പാകപ്പെടുത്തുന്നു. സ്വഗ്ഗം മിഥ്യയല്ല; മഹത്തായ യാഥാത്ഥ്യമാണ്. അകലെ, നക്ഷത്രങ്ങറംക്കപ്പുറത്തു് മുത്തുകറം പതിച്ച കവാടവും, രത്നം പതിച്ച വീഥികളുമുള്ള പട്ടണമല്ല അതു്. ഭാഗ്യവാന്മാരായ ചുരുക്കം ചിലക്കുമാത്രം സുഖിക്കുവാനുള്ള ഇടമല്ല സ്വഗ്ഗം. ഓരോ വ്യക്തിയുടേയും സ്ഥൂലലോക ജീവിതങ്ങറംക്കിടയിലുള്ള കാലഘട്ടത്തിൽ അയാളുടെ പ്രജ്ഞ കൈക്കൊള്ളുന്ന അവസ്ഥാവിശേഷമാണ് സ്വഗ്ഗം. അതു ശാശ്വതമല്ല, ഏതാനും നൂററാണ്ടുകളോളമേ നീണ്ടുനിൽക്കൂ. അത്രയും കാലം അവണ്ണനീയമായ ആനന്ദം അതു പ്രദാനംചെയ്യുന്നു. പല മതങ്ങളിലും സ്വഗ്ഗത്തെപ്പററി പ്രതിപാദിച്ചിട്ടുണ്ടു്. ആ വിവരണങ്ങളിൽ പറയുന്ന മേന്മയും, ആത്മീയതത്വവും സ്വഗ്ഗത്തിന്നുണ്ടെങ്കിലും ആ വീക്ഷണകോണിൽകൂടി മാത്രം നോക്കിക്കാണുന്നതു ഉചിതമല്ല.

നമ്മെസംബന്ധിച്ചേടത്തോളം പ്രകൃതിയിലെ ഈ തലം അത്യന്തം പ്രാധാന്യമഹിക്കുന്നു. മരിച്ചതിന്നുശേഷം പുനർജ്ജന്മം എടുക്കുന്നതുവരെ ഏതാനുംകാലം വിശാലവും ഉജ്ജ്വലവുമായ ഈ ലോകത്തിലാണ് ദേഹികറം കഴിഞ്ഞുകൂടുന്നതു്. മാത്രമല്ല സ്ഥൂലലോക ജീവിതത്തിൽതന്നെ

ഈ അദൃശ്യലോകവുമായുള്ള ബന്ധം സദാ നിലവിലുണ്ടു്. വികാസത്തിൻെറ പോരായ്മ, മാംസളമായ ശരീരം നമ്മിൽ ഉളവാക്കുന്ന പരിമിതികൾ, ഈ കാരണങ്ങൾ കൊണ്ടാണ് സ്വർഗ്ഗലോകത്തിൻെറ മഹത്വം ഇപ്പോൾ തന്നെ നമ്മെ വലയംചെയ്യുന്നു എന്ന പരമാർത്ഥം നാം മനസ്സിലാക്കാത്തതു. ആ ലോകത്തിൽനിന്നും പ്രവഹിക്കുന്ന ശക്തികൾ എപ്പൊഴും നമ്മെ വലയംചെയ്യുന്നു. അതു മനസ്സിലാക്കി അവ നമുക്കു സ്വീകരിക്കാവുന്നതാണ്. സാധാരണക്കാൎക്കു അതു അസാദ്ധ്യമായി തോന്നിയേക്കാം; പക്ഷെ ആത്മവേദികൾക്കു അതു അനുഭവേദ്യമായ യാഥാർത്ഥ്യമാണ്. ഈ മൌലികമായ സത്യം ഗ്രഹിക്കാത്തവരോടു ബുദ്ധമതാചാര്യൻ നൽകിയ ഉപദേശം ആവൎത്തിക്കുകയേ വഴിയുള്ളു. "നിങ്ങൾ ആവലാതിപ്പെടേണ്ട, കരയേണ്ട, പ്രാൎത്ഥിക്കേണ്ട കണ്ണു തുറന്നുനോക്കൂ. പ്രകാശം നിങ്ങളുടെ നാലുപാടും ഉണ്ടു്. കണ്ണു് കെട്ടിയ മറ അഴിച്ചുമാററി നോക്കുകയേ വേണ്ടൂ. അതു ആശ്ചര്യകരമാണ്; അതീവ മനോഹരമാണ്. മനുഷ്യൻെറ ഇതേവരെയുള്ള ഭാവനയേയും പ്രതീക്ഷകളേയും അതു കവച്ചുവെക്കുന്നു. അതു അനശ്വരമാണ്, അനശ്വരം". (The Soul of a People, P-163)

ആശകളുടേയും, അഭിലാഷങ്ങളുടേയും ഉപാധിയായ കാമശരീരം ക്രമേണ ജീൎണ്ണിച്ചു, ഉപേക്ഷിക്കുന്നതോടൊപ്പം ദേഹി വിശിഷ്ടമായ മനോമയകോശം സ്വീകരിക്കും. ഈ ഉപാധിയിലുള്ള മനോമയദ്രവ്യത്തിന്നു ബാഹ്യലോകത്തുള്ള മനോമയ ദ്രവ്യത്തിലെ സ്പന്ദനങ്ങൾ പ്രതിസ്പന്ദിക്കുവാൻ സാധിക്കും. ഇതു അയാളുടെ "നരക"വാസത്തിൻെറ അന്ത്യം കുറിക്കുന്നു. ചീത്ത വാസനകളെല്ലാം ഭസ്മീകൃതമായി. ഭൂലോകജീവിതത്തിന്നിടയിൽ സ്വീകരിച്ച ഉയൎന്ന ചിന്തകളും ശ്രേഷ്ഠങ്ങളായ ആദൎശങ്ങളും മാത്രം അവശേഷി

ക്കുന്നു. ഇവ അയാളെ ചുററിപ്പററി ഒരുതരം കവചം സൃഷ്ടി ക്കുന്നു ഈ മാദ്ധ്യമംവഴി തൻെറ ചുററുമുള്ള ശ്രേഷ്ഠമായ മനോമയദ്രവ്യത്തിലെ ചില തരം സ്പന്ദനങ്ങരം പ്രതി സ്പന്ദിക്കുവാൻ അയാാംക്കു് കഴിയുന്നു. ഇപ്രകാരം അയാളെ ചൂഴ്ന്നുകൊണ്ടിരിക്കുന്ന ഉയൎന്ന ചിന്തകരം മുഖേനയാണ് സ്വൎഗ്ഗലോകത്തിലെ വിഭൂതികളെ അയാരം സ്വായത്തമാ ക്കുന്നതു. മനോമയലോകം ഈശ്വരൻെറ ചിന്താമണ്ഡല ത്തിൻെറ പ്രതിച്ഛായയാണ്. അതിൻെറ അനന്തതയിൽ നിന്നും ഓരോ വ്യക്തിയും തൻെറ ഭൂലോകത്തിലേയും, കാമലോകത്തിലേയും ജീവിതത്തിന്നിടയിൽ ആൎജ്ജിച്ച സദ്ചിന്തകളുടേയും ആദശ്ങ്ങളുടേയും ശക്തിക്കനുസൃത മായ അനുഭൂതികരം ആസ്വദിക്കുന്നു.

സ്വൎഗ്ഗത്തിലെ പരമാനന്ദത്തെപ്പററി പറയാത്ത മത ങ്ങളില്ല. എങ്കിലും എല്ലാവക്കും ആ സുഖം പ്രാപിക്കാമെന്ന പ്രധാന തത്വം യുക്തിപൂവ്വം സ്ഥാപിക്കുന്ന പ്രസ്താവനകരം പല മതങ്ങളിലുമില്ല ഈശ്വരസങ്കല്പത്തിൻെറ അനന്ത മഹിമകളിൽനിന്നു ഓരോരുത്തരും തിരഞ്ഞെടുത്തു ചമയ്ക്കു ന്നതാണ് അവനവൻെറ സ്വൎഗ്ഗം. ഒരാളുടെ സുവർലോക വാസത്തിൻെറ ദൈൎഘ്യവും അയാരം അർഹിക്കുന്ന രീതി യിലുള്ളതായിരിക്കും. ഈ മണ്ഡലത്തിൽ ബോധവാന്മാ രായ എല്ലാവക്കും അനവദ്യമായ ആത്മീയാനുഭൂതി ആസ്വ ദിക്കാം. ഇതിന്നു ഒരു പരിമിതിയെ ഉള്ളൂ. ഉന്നതങ്ങളായ ആദശ്ങ്ങരം എത്രമാത്രം പുലത്തിപ്പോരുന്നുവൊ അത്ര ത്തോളം അനുഭൂതി ഈ മണ്ഡലത്തിൽ നിന്നു പ്രതീ ക്ഷിക്കാം. കാമലോകജീവിതത്തെക്കുറിച്ചു കൂടുതൽവിവരം "The Astral Plane" എന്ന ഗ്രന്ഥത്തിലും, സുവർലോക ത്തെപ്പററി "The Devachanic Plane" എന്ന പുസ്തക

ത്തിലും ഇവ രണ്ടിനേയും പററി "Death and After", "The Other Side of Death" എന്ന ഗ്രന്ഥങ്ങളിലും ലഭ്യമാണ്.

അദ്ധ്യായം 8.

## മനുഷ്യൻെറ ഭൂതവും, ഭാവിയും

നീണ്ട വൈവിദ്ധ്യമാന്ന പുനർജ്ജന്മങ്ങളിൽക്കൂടിയാണ് മനുഷ്യൻ അവൻെറ ഇന്നത്തെ നില പ്രാപിച്ചതു. ഈ വസ്തുത മനസ്സിലാവുമ്പോഠം കഴിഞ്ഞുപോയ കാലഘട്ടത്തിൻെറ ചരിത്രം അറിവാൻ നാം ഉത്സുകരാകുന്നു. ഭാഗ്യവശാൽ ഇതു നമുക്കു ലഭ്യമാണ്. പരമ്പരാഗതമായ വഴിക്കു ലഭിച്ചതല്ല; മറെറാരു മാർഗ്ഗത്തിൽക്കൂടിയുള്ള സ്പഷ്ടമായ അറിവാണ്. "പ്രകൃതിയുടെ ഓർമ്മ" എന്നു വിശേഷിപ്പിക്കാവുന്ന ഒരു പ്രതിഭാസം ഉണ്ടു. അതിൽ മാച്ചാൻ കഴിയാത്തവിധം ലിഖിതപ്പെടാതെ ഈ ജഗത്തിൽ യാതൊന്നും സംഭവിക്കുന്നില്ല. തന്മൂലം ഭൂമിയുടെ ആരംഭം മുതൽ ഉണ്ടായ എല്ലാ സംഭവങ്ങളുടേയും രംഗങ്ങളുടേയും പൂർണ്ണവും, വ്യക്തവുമായ ഛായ വീണ്ടെടുക്കാം. ഈ വിഷയവുമായി ഒട്ടും പരിചയപ്പെടാത്തവക്കു ഡോക്ടർ ബുച്ചുനാൻെറ "Psychometry" എന്ന ഗ്രന്ഥമോ, പ്രഫസർ ഡേൻടൻെറ "Soul of Things" എന്ന പുസ്തകമോ പരിശോധിക്കാം. ഗുപ്തവിദ്യ അഭ്യസിക്കുന്ന എല്ലാവക്കും ഇതിൻെറ സാദ്ധ്യതകളെപ്പററി അറിയാം. അവരിൽ ചിലക്കു ഭൂതകാലരേഖകഠം വായിക്കുന്ന രീതിയും വശമുണ്ടു്

"പ്രകൃതിയുടെ ഓർമ്മ" യഥാർത്ഥത്തിൽ ഈശ്വരൻെറ ഓർമ്മയാണ്. അതു മനുഷ്യന്നു പ്രാപ്യമല്ല; എങ്കിലും അതു

അധോതലങ്ങളിൽ പ്രതിബിംബിക്കം. തന്മൂലം അധോതലങ്ങളിലെ സംഭവങ്ങളുടെ ഛായ ശിക്ഷണം നേടിയ ബുദ്ധിശക്തി ഉപയോഗിച്ച് വീണ്ടെടുക്കാവുന്നതാണ്. ഒരു കണ്ണാടിയുടെ മുമ്പിൽവെച്ച് നടക്കുന്നതെല്ലാം അതിൽ പ്രതിബിംബിക്കുന്നുണ്ട്. നമ്മുടെ കാഴ്ച്ചയിൽ പ്രതിബിംബങ്ങൾ കണ്ണാടിയിൽ യാതൊരു മുദ്രയും പതിപ്പിക്കുന്നതായി കാണുന്നില്ല. അവ യാതൊരടയാളവും പതിപ്പിക്കാതെ മാഞ്ഞുപോവുന്നതായിട്ടാണ് നമുക്ക തോന്നുന്നതു. അതു അങ്ങനെ ആവണമെന്നില്ല. ഒരു ഗ്രാമഫോൺ റിക്കാർഡിൽ ശബ്ദതരംഗങ്ങൾ എങ്ങനെ ശാശ്വതമായി പതിയുന്നുവൊ അതുപോലെ സംഭവങ്ങളുടെ മുദ്ര കണ്ണാടിയിൽ പതിയാവുന്നതാണ്. ഗ്രാമഫോൺ റിക്കാർഡിൽ നിന്നു ശബ്ദതരംഗങ്ങളെ പുനരാവിഷ്കരിക്കുന്നതുപോലെ കണ്ണാടിയിൽനിന്നും സംഭവങ്ങളുടെ ഛായ വീണ്ടെടുക്കാൻ കഴിഞ്ഞെന്നുവരാം.

"വീണ്ടെടുക്കാൻ കഴിഞ്ഞെന്നുവരാം" എന്നതല്ല ശരി: വീണ്ടെടുക്കാൻ സാദ്ധ്യത ഉണ്ടെന്നുള്ളതാണ് വാസ്തവം. കണ്ണാടി മാത്രമല്ല, സ്ഥൂലവസ്തുക്കൾ എല്ലാംതന്നെ അതിൻെറ 'കാഴ്ച്ചപ്പാടിൽ' നടക്കുന്ന സംഭവങ്ങളുടെ മുദ്ര നിലനിർത്തുന്നു. അതുവഴി മനുഷ്യരാശിയുടേയും, ഭൂമിയുടേയും ആദിമചരിത്രം ആരായുവാൻ കററമററ ഒരു മാർഗ്ഗം നമുക്ക ലഭിക്കുന്നു. ഇതിലൂടെ രസകരമായ പല പഴയ സംഭവങ്ങളെ അവയുടെ വിദശരൂപത്തിൽ നമ്മുടെ കൺമുന്നിൽ നടക്കുന്നതുപോലെ കാണാവുന്നതാണ് (Clairvoyance P-88 നോക്കുക.)

ഭൂമിയിലും അതുമായി ബന്ധപ്പെട്ട ഗോളങ്ങളിലും കൂടിയാണ് പരിണാമത്തിൻെറ ദീർഘമായ പ്രക്രിയ

നടക്കുന്നതു്. പ്രാരംഭംപാഠം മാത്രമുള്ള ഒരു പുസ്തകത്തിൽ പ്രതിപാദിക്കാൻ വയ്യാത്തത്ര വിപുലമാണ് ആ വിഷയം. "Secret Doctrine" എന്ന മേഡം ബ്ലവഴ്സ്കിയുടെ അത്യുൽകൃഷ്ടഗ്രന്ഥത്തിലെ പ്രധാനപ്രതിപാദ്യം ഇതാണ്. എന്നാൽ അതു വായിക്കുന്നതിന്നുമുമ്പായി ശ്രീമതി ബെസൻ്റിൻ്റെ 'Ancient Wisdom" ശ്രീ സെന്നററിൻ്റെ "Growth of the Soul" എന്ന ഗ്രന്ഥങ്ങളിലെ ഈ വിഷയത്തെ പുരസ്ക്കരിച്ചുള്ള അദ്ധ്യായം വായിക്കുന്നതു് നന്നായിരിക്കും.

മനുഷ്യൻ്റെ കഴിഞ്ഞ കാലത്തെയും അവൻ്റെ ഭാവിയേയും പററി അറിഞ്ഞേടത്തോളമുള്ള വിവരം മേല്പറഞ്ഞ പുസ്തകങ്ങളിൽ ലഭ്യമാണ്. മനുഷ്യനിൽ ഇപ്പോഴും തന്നെയുള്ള ദൈവികാംശം കാലക്രമേണ പൂൎണ്ണമായി വെളിപ്പെടുമെന്ന ആശയം ശുദ്ധഗതിക്കാരായ ചിലക്കു വിരസമായി തോന്നിയേക്കാം. അത്തരം പ്രസ്താവനകളെ ഭഗവാനെ നിന്ദിക്കുന്നതിനു സമമായിട്ടാണ് അവർ കരുതുന്നതു്. എന്തടിസ്ഥാനത്തിലാണ് ഈ ചിന്താഗതി അവർ സ്വീകരിക്കുന്നത് എന്നു എളുപ്പത്തിൽ പറഞ്ഞുകൂടാ. ജൂതന്മാരുടെ വേദപുസ്തകങ്ങളിൽ ഉള്ള "ഞാൻ പറയുന്നു, നിങ്ങൾ ദൈവങ്ങളാണ്" എന്ന വചനം തൻ്റെ ചുററുമുള്ള ജൂതന്മാരെ യേശുക്രിസ്തു ഓൎമ്മിപ്പിച്ചിട്ടുണ്ട്. കൂടാതെ മനുഷ്യൻ്റെ ദൈവവൽക്കരണത്തെ ക്രിസ്തീയ പുരോഹിതന്മാർ പൊതുവെ സ്വീകരിച്ച തത്വവുമാണ്. എന്നാൽ ആദ്യകാലത്തെ കലപ്പില്ലാത്ത സിദ്ധാന്തങ്ങൾ പിൽക്കാലത്തു തെററിദ്ധരിക്കപ്പെട്ടു. അതെപ്പററിയുള്ള സത്യാവസ്ഥ ഇപ്പോഴും പൂൎണ്ണമായും അറിയുന്നവർ ആത്മവേദികൾ മാത്രമാണ്.

വികാസപ്രക്രിയ വളരെയധികം കഷ്ടപ്പാടിന്നും സങ്കടത്തിന്നും വഴിവെക്കുന്നു. ഈ വികാസമെല്ലാം പിന്നിട്ടു മനുഷ്യൻ എത്തിച്ചേരുന്നതു ഈശ്വരനിലാണ്. ഉത്ഭവത്തിൽതന്നെ മനുഷ്യൻ ഈശ്വരാംശമാണെങ്കിൽ, യുഗാന്തരങ്ങളിലൂടെ അവൻ വികാസം പ്രാപിക്കുന്നു എന്നു പറയുന്നതിൻെറ സാരം എന്താണെന്നു ചിലർ ചോദിച്ചേക്കാം. ഇത്തരം സംശയാലുക്കൾ ഈശ്വരൻെറ "സൃഷ്ടിവികാസക്രമം" ശരിക്കും മനസ്സിലാക്കാത്തവരാണ്.

"ദൈവികാഗ്നിയിലെ ഒരു കണികയായ ജീവാത്മാവിന്നു കൂടസ്ഥൻ (Monad) എന്ന സംജ്ഞ നൽകിവരുന്നു. സൃഷ്ടിവികാസക്രമത്തിൻെറ ആരംഭത്തിൽ ജീവാത്മാക്കൾ പിതാവായ സൌരമണ്ഡലനാഥനിൽ കുടികൊള്ളുന്നു. സൌരമണ്ഡലത്തിന്നു ഏഴു തലങ്ങളുണ്ടു്. അതിൽ മുകളിൽ നിന്നു രണ്ടാമത്തേതായ അനുപാദകതലത്തിലാണ് കൂടസ്ഥൻെറ ഇരിപ്പിടം. ആ തലത്തിൽ ഈശ്വരനെപ്പോലെ കൂടസ്ഥൻ സർവ്വജ്ഞനും, സർവ്വവ്യാപിയുമാണ്. എന്നാൽ മററുതലങ്ങളിൽ അതു ബോധവാനല്ല. ഈ തലങ്ങളിലും കൂടസ്ഥൻ സർവ്വജ്ഞനും സർവ്വവ്യാപിയുമാവുക എന്നതാണ് സൃഷ്ടിവികാസക്രമത്തിൻെറ അന്തിമലക്ഷ്യം. ഈ ലക്ഷ്യം നേടുവാനായി അധോതലങ്ങളിൽ അതാതിൻെറ ദ്രവ്യത്തിൽ തൻെറ ആത്മീയസത്ത ആവരണം ചെയ്തു ആ തലത്തിലെ സ്പന്ദനങ്ങൾ സ്വീകരിച്ചു പ്രതിസ്പന്ദിക്കുവാനുള്ള കെല്പ് കൂടസ്ഥൻ കരസ്ഥമാക്കുന്നു. കാലാന്തരത്തിൽ ഒരു പുതിയ സൌരമണ്ഡലം സ്വയം സൃഷ്ടിച്ചു അതിലെ 'ലോഗോസ്' (Logos) മായി പരിലസിക്കാനും കൂടസ്ഥനു കഴിയുന്നു". (1)

1. Mrs. Besant, "A Study in Consciousness". Page 35-36

ഇതിൽനിന്നും മനുഷ്യന്റെ ഭാവി അതിന്റെ മഹത്വത്തിലും ഐശ്വര്യത്തിലും പരിധി നിർണ്ണയിക്കാൻ കഴിയാത്തവിധം അനന്തവും, വിശാലവുമാണെന്ന പ്രസ്താവന തികച്ചും ന്യായീകരിക്കാവുന്നതാണെന്നു വ്യക്തമാവുന്നു. ഈ മോഹനമായ ഭാവി എല്ലാവർക്കും ലഭ്യമാണ്. അതിൽനിന്നു ഒരാളും ഒഴിവാക്കപ്പെടുന്നില്ല. ഈശ്വരേച്ഛക്കനുസൃതമായി പ്രവർത്തിക്കുന്ന മനുഷ്യൻ സൃഷ്ടിവികാസക്രമത്തെ സഹായിക്കുന്നു. അത്തരക്കാരുടെ വികാസം വളരെ ത്വരിതഗതിയിൽ പുരോഗമിക്കുന്നു. നേരെമറിച്ച് സമൂഹത്തിന്റെ നന്മ ലക്ഷ്യമാക്കാതെ സ്വാർത്ഥതാല്പര്യങ്ങൾക്കുവേണ്ടി മാത്രം പ്രവർത്തിക്കുന്നവരുടെ വികാസം വളരെ മന്ദഗതിയിലുള്ളതും ചഞ്ചലവും ആയിരിക്കും. ഈശ്വരേച്ഛ വ്യക്തിയുടെ ഇച്ഛയേക്കാൾ എത്രയോ ശക്തിമത്താണ്. സൃഷ്ടിവികാസക്രമത്തിന്റെ പ്രവർത്തനം കുററമററതും അന്യൂനവുമാണ്. ആദ്യത്തെ അനുഭവത്തിലൂടെ പാഠം പഠിക്കാത്ത വ്യക്തി പഠിക്കുന്നതുവരെ പിന്നെയും പിന്നെയും പരിശ്രമിക്കേണ്ടിവരും. ഈശ്വരന്റെ ക്ഷമ അളവററതാണ്. വൈകിയാലും എല്ലാ മനുഷ്യരും എത്തിച്ചേരേണ്ട ലക്ഷ്യത്തിൽ എത്തും. ഈശ്വരന്റെ നീതിയും, ഇച്ഛയും അറിഞ്ഞവരെ ഭയവും, സംശയവും ലവലേശം തീണ്ടുകയില്ല. അവർ നിത്യശാന്തി കൈവരിക്കുന്നു.

അധ്യായം 9.

# കർമ്മതത്ത്വം

കർമ്മതത്ത്വം, അഥവാ ഏതു കർമ്മത്തിന്നും അതിന്റെ ശക്തിക്കും സ്വഭാവത്തിന്നും അനുരൂപമായ ഫലം അനുഭവിക്കുക എന്നതു ഒരു പ്രകൃതിനിയമമാണ്. ഈ നിയമ

ത്തിൻെറ വെളിച്ചത്തിലല്ലാതെ സൃഷ്ടിവികാസക്രമത്തി ൻെറ മററു വശങ്ങളെ മനസ്സിലാക്കുവാൻ സാദ്ധ്യമല്ല. അതുകൊണ്ടു അതിനെപ്പററിയുള്ള വ്യക്തമായ ധാരണ വളർത്തേണ്ടതുണ്ടു്. ഇതിലെ ഒന്നാമത്തെ പടി പള്ളികൾ ഈ വിഷയത്തിൽ സ്വീകരിച്ചുവരുന്ന ചിന്താഗതി പാടേ തിരസ്ക്കരിക്കലാണ്. പുറമെനിന്നു ചുമത്തപ്പെടുന്ന സമ്മാനമോ, ശിക്ഷയൊ എന്ന നിലയ്ക്കാണ് പള്ളികൾ കർമ്മതത്ത്വത്തെ കാണുന്നതു്. അത്തരം നിലപാടു സ്വീക രിക്കുമ്പോൾ സമ്മാനവും ശിക്ഷയും നല്കുന്ന ഒരു ന്യായാ ധിപനെ ഈ നിയമവുമായി ബന്ധപ്പെടുത്തേണ്ടിവരും. ന്യായാധിപൻ ചിലരോടു കൂടുതൽ ദയാദാക്ഷിണ്യം കാണിച്ചെന്നുവരാം. ചിലപ്പോൾ സാഹചര്യത്തിൻെറ സമ്മർദ്ദത്തിന്നു അടിപ്പെട്ടു നീതിനിർവ്വഹണത്തിൽ പക്ഷ പാതനയം സ്വീകരിക്കാനും വഴിയുണ്ടു്. അങ്ങനെ കുററ വാളികളിൽ ചിലർക്കു് രക്ഷപ്പെടാം.

ഈ രീതിയിലുള്ള എല്ലാ സൂചനകളും നമ്മെ വളരെ വഴിപിഴപ്പിക്കും. കർമ്മതത്ത്വത്തിൻെറ യാഥാർത്ഥ സ്വഭാവം മനസ്സിലാവണമെങ്കിൽ ഇത്തരം ചിന്താഗതി പാടേ ദൂരീകരിക്കണം. ചുട്ടുപഴുത്ത ഒരു ഇരുമ്പുകഷണത്തിന്മേൽ കൈവെച്ചാൽ സാധാരണഗതിയിൽ കഠിനമായ പൊള്ളലേല്ക്കും. അങ്ങനെ സംഭവിക്കുമ്പോൾ ആരും അതിനെ ദൈവം തരുന്ന ശിക്ഷയായി കണക്കാക്കാറില്ല. പ്രകൃതി നിയമങ്ങൾക്കനുസൃതമായി വന്നുചേരുന്ന സംഭവമായേ അതിനെ പരിഗണിക്കൂ. താപം എന്താണെന്നും, എങ്ങനെ വർത്തിക്കുന്നു എന്നും അറിയുന്ന ഒരാൾക്കു പൊള്ളൽ എങ്ങനെ സംഭവിച്ചു എന്നു വ്യക്തമായി വിശദീകരിക്കാം.

ഒരു കാര്യം പ്രത്യേകം ഓർക്കേണ്ടതുണ്ടു്. ഉദ്ദേശം കർമ്മ ത്തിൻെറ ശാരീരികമായ ഫലത്തെ ബാധിക്കുന്നില്ല. ചുട്ടു

പഴുത്ത ഇരുമ്പിൻ കഷണമെടുത്തു മറെറാരാളെ ദ്രോഹി ക്കാനാവാം. അല്ലെങ്കിൽ അതു ഒരാളെ അപകടത്തിൽ നിന്നു രക്ഷിക്കാനാവാം. ഏതായാലും പൊള്ളൽ ഏല്ക്കും എന്നതു സുനിശ്ചിതമാണ്. ഉന്നതമായ കാഴ്ചപ്പാടിൽ ക്കൂടെ നോക്കുമ്പോൾ ഈ രണ്ടു കർമ്മങ്ങളും വ്യത്യസ്തങ്ങ ളായ ഫലങ്ങൾ ചെയ്യുന്നതായി കാണാം. ഒന്നു ശ്രേഷ്ഠ മായ കർമ്മമാണ്. മനഃസാക്ഷിയുടെ അംഗീകാരം അതു ചെയ്യുന്ന വ്യക്തിക്കു ലഭിക്കും. മററതു അതു ചെയ്യുന്ന വ്യക്തിയെ അപകർഷതാ ബോധത്തിലേക്കേ നയിക്കൂ എന്നാൽ ശാരീരികമായ പൊള്ളൽ രണ്ടിലും ഒരുപോലെ യാണ്.

കർമ്മതത്വം സ്വയം പ്രവർത്തിക്കുന്ന ഒരു നിയമമാ ണെന്നു മനസ്സിലാക്കുമ്പോഴാണ് അതിൻെറ യഥാർത്ഥ മായ പ്രവർത്തനരീതി വെളിവാവുന്നതു്. തട്ടിൽനിന്നു കയറിന്മേൽ കെട്ടിത്തൂക്കിയ ഘനപദാർത്ഥത്തെ ഒരു വശ ത്തേക്കു കൈകൊണ്ടു നീക്കിനിർത്തിയാൽ ഊർജ്ജതന്ത്ര നിയമത്തിന്നനുസരിച്ചു നീക്കുവാൻ ഉപയോഗിച്ചത്രത ന്നെയുള്ള ശക്തി കൈക്കു് എതിരായി പ്രവർത്തിക്കും. ഈ പ്രതികരണത്തെ ഘനപദാർത്ഥത്തിൻെറ സമതുലനാവസ്ഥ (Equilibrium) മാററുവാൻ പ്രേരിപ്പിച്ച ഉദ്ദേശം ഒരുതര ത്തിലും ബാധിക്കില്ല. ദുഷ്കർമ്മം ചെയ്യുന്ന ഒരാൾ വികാസ പ്രവാഹത്തിൻെറ സമതുലനാവസ്ഥയെ അലങ്കോലപ്പെടു ത്തുന്നു. ആ മഹാപ്രവാഹം അതുകൊണ്ടു സ്ഥിരമായി അലങ്കോലപ്പെടുന്നില്ല. അതിനു കാരണക്കാരനായ വ്യക്തിയുടെ ചെലവിന്മേൽ അതിൻെറ സമതുലനാ വസ്ഥ സമീകരിക്കപ്പെടും.

കർമ്മത്തിൻെറ ഉദ്ദേശത്തിന്നു യാതൊരു പ്രാധാന്യവു മില്ല എന്നു ധരിച്ചുപോവരുതു്. സ്ഥൂലലോകഫലത്തെ

അതു ബാധിക്കുന്നില്ലെങ്കിലും മൊത്തത്തിലുള്ള കർമ്മഫലത്തെ സംബന്ധിച്ചേടത്തോളം അതു ഏററവും പ്രാധാന്യമർഹിക്കുന്നു. ഉദ്ദേശം ഒരു ശക്തിയാണെന്ന വസ്തുത നാം വിസ്മരിച്ചുപോവരുതു്. ആ ശക്തി മനോമയ തലത്തിലാണ്പ്രവർത്തിക്കുന്നതു്. മനോമയദ്രവ്യം വളരെ സൂക്ഷ്മതരമാണ്. തന്മൂലം സ്ഥൂലലോകത്തിൽ പ്രവർത്തിക്കുന്ന അതേശക്തി മനോമയതലത്തിൽ പ്രവർത്തിക്കുമ്പോരം പതിന്മടങ്ങ് വർദ്ധിച്ച ഫലം ഉളവാക്കും. ശാരീരികമായ കർമ്മം സ്ഥൂലലോകത്തിൽ അതിൻെറ ഫലംചെയ്യുന്നു അതോടൊപ്പം ഉദ്ദേശത്തിൻെറ പിന്നിലുള്ള മാനസിക ശക്തി മനോമയതലത്തിൽ അതിൻേറതായ ഫലം സൃഷ്ടിക്കുന്നു. ഇവയിൽ പ്രാധാന്യം അർഹിക്കുന്നതു് മനോമയ തലത്തിലെ ഫലമാണ്. ഉദ്ദേശത്തിൽ നന്മയും തിന്മയും ചേർന്നിരിക്കാം. പ്രവൃത്തിയിലും മിശ്രമായ ശക്തികരം സമ്മേളിച്ചിരിക്കാം. എന്നാൽ സമതുലനാവസ്ഥ സമീകരിക്കപ്പെടുന്നതു ഏററവും കുററമററ രീതിയിലാണ്. കേവലമായ നീതി അണുപോലും പിഴക്കാതെ നിർവ്വഹിക്കപ്പെടുന്നു.

ഓരോ വ്യക്തിയുടേയും ഭാവിയിലുള്ള സ്വഭാവത്തെ രൂപവല്ക്കരിക്കുന്നതും ഭാവിജീവിതത്തിലെ സാഹചര്യങ്ങരം പാകപ്പെടുത്തുന്നതും അയാളല്ലാതെ മററാരുമല്ല. പൊതുവെ പറഞ്ഞാൽ ഈ ജീവിതത്തിലെ പ്രവൃത്തികരം വരാനിരിക്കുന്ന ജീവിതത്തിലെ ചുററുപാടുകളെ സജ്ജമാക്കുന്നു. അതുപോലെ ഇന്നത്തെ ചിന്തകളാണ് വരാൻ പോവുന്ന ജീവിതത്തിൽ കൈക്കൊള്ളുന്ന സ്വഭാവത്തിൻെറ രൂപവല്ക്കരണത്തിൽ പ്രാധാന്യം വഹിക്കുന്ന പ്രേരക ശക്തി. ഇതു എങ്ങനെ സംഭവിക്കുന്നു എന്നതു വളരെ രസ

കരമായ പഠനവിഷയമാണ്. അതു വിവരിക്കാൻ ഇവിടെ ഇടമില്ല. ശ്രീമതി ബെസൻറിൻെറ "Karma" എന്ന മാന്വലിലും ഈ വിഷയത്തെ പുരസ്സരിച്ചുള്ള "Ancient Wisdom" എന്ന ഗ്രന്ഥത്തിലെ അദ്ധ്യായത്തിലും ഇതു സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. ശ്രീ. സിന്നററിൻെറ "Esoretic Buddhism" എന്ന ഗ്രന്ഥവും വായിക്കാവുന്നതാണ്.

മേൽ പ്രസ്താവിച്ച വസ്തുതകൾ ഞങ്ങളുടെ സദാചാര പ്രമാണങ്ങളെ വളരെയേറെ ന്യായീകരിക്കുന്നു. സ്ഥൂല ലോകജീവിതത്തിൽ നേടുവാൻ കഴിയുന്നതിലും വളരെയധികം ഫലപ്രദമായ കാര്യങ്ങൾ ചിന്തയുടെ കരുത്തേറിയ ശക്തികൾ അതിൻേറതായ മണ്ഡലത്തിൽ ചെയ്തുതീർക്കാൻ കഴിയും. ഇതു മനസ്സിലാക്കുമ്പോൾ ചിന്താശക്തിയെ യുക്തിപൂർവ്വം നിയന്ത്രിക്കേണ്ടതിൻെറ ആവശ്യകത നമുക്കു വ്യക്തമാവും. ചന്തികളിലൂടെ ഭാവി സ്വഭാവത്തിന്നു രൂപം കൊടുക്കുക മാത്രമല്ല ഒരാൾ ചെയ്യുന്നതു്, അയാളുടെ ചിന്ത ചുററുമുള്ളവരെ ഇടതടവില്ലാതെ ബാധിക്കുന്നു.

തന്മൂലം ചിന്താശക്തി എങ്ങനെ ഉപയോഗിക്കേണമെന്നതു് ഓരോ വ്യക്തിയുടേയും കനത്ത ഉത്തരവാദിത്വമായി പരിണമിക്കുന്നു. സാധാരണ മനുഷ്യനെ ഒരാൾ വെറുപ്പിച്ചാൽ സ്വാഭാവികമായും വെറുപ്പ് അയാൾ വാക്കിലൂടെയൊ, പ്രവൃത്തി മുഖാന്തിരമോ പ്രദർശിപ്പിക്കുന്നു. എന്നാൽ സംസ്കാരം സിദ്ധിച്ചവരുടെ ഇടയിലുള്ള നടപ്പനുസരിച്ചു അങ്ങനെ ചെയ്യുന്നതു നിഷിദ്ധമാണ്. അവർ അവരുടെ വികാരങ്ങളുടെ പുറത്തേക്കുള്ള പ്രകടനം കഴിയുന്നത്ര നിയന്ത്രിക്കണം. അങ്ങനെ ചെയ്താൽ തങ്ങളുടെ കടമ പാലിച്ചു എന്നു അവർ സ്വയം അനുമോദിക്കും.

എന്നാൽ തിയൊസഫിയുടെ വിദ്യാൎത്ഥിക്ക ഇതിലും കടന്ന ആത്മനിയന്ത്രണം ആവശ്യമാണ്. അയാറം കോപത്തിൻെറ പുറത്തേക്കുള്ള പ്രകടനം നിയന്ത്രിച്ചാൽ മാത്രം പോരാ. കോപത്തിൻെറ ചിന്തതന്നെ കീഴമൎത്തണം. എന്തുകൊണ്ടെന്നാൽ, അയാളുടെ വികാരങ്ങളുളിച്ച കാമലോകത്തിൽ ഊക്കുള്ള ശക്തിവീചികറം സൃഷ്ടിക്കും. അവ കോപത്തിന്ന വിധേയനായ വ്യക്തിയുടെ കാമശരീരത്തിന്മേൽ ക്ഷതമേല്പിക്കും. സ്ഥൂലശരീരത്തിന്മേൽ പ്രഹരം ഏല്പിക്കുന്നതിലും വ്യത്യസ്തമല്ല ഇതു്. പലപ്പോഴും കാമലോകത്തിലെ അനുഭവം താരതമ്യേന ഗുരുതരവും നീണ്ടുനില്ക്കുന്നതുമായിരിക്കും.

യഥാൎത്ഥത്തിൽ ചിന്തകറം വസ്തുക്കളാണ്. അതിൻെറ രൂപവും നിറവും സൂക്ഷ്മതര ദൃഷ്ടിക്കു ഗോചരമാണ്. ഓരോ ചിന്തക്കും മനോമയദ്രവ്യത്തിൽ അതിൻേറതായ സ്പന്ദനം ഉണ്ടു്. ചിന്ത സൃഷ്ടിക്കുന്ന മനോമയ രൂപത്തിൻെറ നിറം ഈ സ്പന്ദനത്തെ ആശ്രയിച്ചിരിക്കും. രസകരമാണ് ഈ രൂപങ്ങളുടേയും നിറങ്ങളുടേയും പഠനം. "Thought Forms" എന്ന ഗ്രന്ഥത്തിൽ ഈ രൂപങ്ങളുടെ വിവരണവും നിറമുള്ള പടങ്ങളും ഉറംക്കൊള്ളിച്ചിട്ടുണ്ടു്.

ചിന്തകറംക്ക ദ്രോഹിക്കാൻ കഴിവുള്ളതുപോലെ ഉപയോഗപ്രദമായ പലതും ചെയ്യാനും കെല്പുണ്ടു്. മനോമയ ലോകത്തിൽ അനുകമ്പയുടെ പ്രവാഹം സൃഷ്ടിച്ച, ക്ലേശം അനുഭവിക്കുന്ന ഒരു സുഹൃത്തിന്ന സഹായത്തിൻേറയും, ആശ്വാസത്തിൻേറയും സന്ദേശം എത്തിക്കാവുന്നതാണ്. ഇതു മനസ്സിലാക്കുമ്പോറം സേവനത്തിൻെറ സാദ്ധ്യതകറം നിറഞ്ഞ ഒരു നവലോകം നമ്മുടെ മുമ്പാകെ തുറക്കപ്പെടും. പല സുഹൃത്തുക്കളും നമ്മുടെമേൽ അവരുടെ ദയാ

ദാക്ഷിണ്യം പൊഴിച്ചിരിക്കും. ഇതിന്നു പ്രത്യുപകാരം ചെയ്യാൻ ധനസ്ഥിതി അനുവദിക്കുന്നില്ലല്ലോ എന്നു ദരിദ്രരായ പലരും പരിതപിക്കുന്നുണ്ടാവും. അത്തരം ആളുകൾക്ക് തങ്ങളുടെ സുഹൃത്തുക്കളെ ഏററവും കാര്യക്ഷമമായ രീതിയിൽ സേവിക്കുവാനുള്ള സുവർണ്ണാവസരമാണ് മനശ്ശക്തിയെപ്പററിയുള്ള അറിവു വെട്ടിത്തുറക്കുന്നത്. ധനികനെന്നോ, ദരിദ്രനെന്നോ ഉള്ള പ്രശ്നമേ ഈ രംഗത്തില്ല. ചിന്തിക്കാൻ കെല്പുള്ളവർക്കെല്ലാം മററുള്ളവരെ സഹായിക്കാം; അവർ സഹായിക്കേണ്ടതുമാണ്. മററു രംഗത്തെന്ന പോലെ ഈ രംഗത്തും ജ്ഞാനം ശക്തി നല്കുന്നു. നിയമം മനസ്സിലാക്കിയവർക്കു നിയമത്തെ പ്രയോജനപ്പെടുത്താൻ സാധിക്കും. തന്നിലും മററുള്ളവരിലും ഏതേതുതരം ഫലമാണ് ഓരോതരം ചിന്തയും ഉളവാക്കുന്നതെന്നു മനസ്സിലാക്കിയാൽ ആഗ്രഹിക്കുന്ന ഫലം ബോധപൂർവ്വം ഉളവാക്കാൻ ശ്രമിക്കാം. അതുവഴി ഈ ജീവിതത്തിലെ സ്വഭാവം വേണ്ടരീതിയിൽ വാർത്തെടുക്കാം. വരാൻപോവുന്ന ജന്മത്തിൽ ഏതുതരം സ്വഭാവമാണ് താൻ വരിക്കുക എന്നും അയാൾക്ക് നിർണ്ണയിക്കാം.

മനോമയ ദ്രവ്യത്തിൻെറ സ്പന്ദനമാണ് ചിന്ത. ഒരേ ചിന്ത നിരന്തരം ആവർത്തിക്കുമ്പോൾ കാരണശരീരത്തിലെ ദ്രവ്യവും അനുരൂപമായി സ്പന്ദിക്കും. അതുവഴി കാരണശരീരത്തിൽ കുടികൊള്ളുന്ന ജീവനിൽ വൈശിഷ്ട്യങ്ങൾ സംജാതമാവും. ഈ ശരീരം വെടിഞ്ഞു അടുത്ത ജന്മത്തിൽ പുത്തനായ ശരീരം സ്വീകരിക്കുമ്പോൾ പഴയ ജന്മത്തിൽ ആർജ്ജിച്ച വൈശിഷ്ട്യങ്ങൾ പുതിയ ജീവിതത്തിലെ കൈമുതലായിത്തീരും. ഇങ്ങനെ ബോധപൂർവ്വമുള്ള പ്രവർത്തനത്തിലൂടെ താഴത്തുനിന്നു കെട്ടിപ്പടുത്താണ് ജീവൻെറ

ശക്തികളും കഴിവുകളും ക്രമേണ വികസിക്കുന്നതു്. ഈശ്വരന്റെ മഹത്തായ സൃഷ്ടിവികാസക്രമത്തിൽ വ്യക്തി ബുദ്ധിപൂർവ്വം സഹകരിക്കുന്നതിന്റെ പാശ്ചാത്തലവും ഇതത്രെ.

അദ്ധ്യായം 10.

# തിയോസഫി നമ്മെ എങ്ങനെ സഹായിക്കുന്നു.

തിയോസഫിയുടെ സങ്കല്പങ്ങൾ ശരിയാണെന്ന പൂർണ്ണബോദ്ധ്യം വരുമ്പോൾ അതുവരെ നമുക്കുണ്ടായിരുന്ന സങ്കുചിതമായ ജീവിത വീക്ഷണം പാടേ മാറുന്നു. ഈ മാററത്തിന്റെ സ്വഭാവവും അതിന്നുള്ള കാരണവും കഴിഞ്ഞ അദ്ധ്യായങ്ങളിൽ വിവരിച്ചിട്ടുണ്ടു്.

ജീവിതം ഉത്തരം കിട്ടാത്ത ഒരു പ്രശ്നമാണ്, നമ്മിൽ പലക്കും. എന്നാൽ ജീവിതത്തിന്നു യുക്തിയുക്തമായ വിശദീകരണം തിയോസഫി തരുന്നു. എന്തിന്നുവേണ്ടി നാം ഇവിടെ ജനിച്ചു. ഈ ജന്മത്തിൽ നാം ചെയ്യതീർക്കേണ്ടതു എന്താണ്. അതു എങ്ങനെ ചെയ്യണം. ഈ ചോദ്യങ്ങൾക്കെല്ലാം ഉത്തരം തിയോസഫി തരുന്നു. ഉപരിതലങ്ങളിലെ വിവരിക്കാനാവാത്ത ഐശ്വര്യങ്ങളും അളവററ സാദ്ധ്യതകളും നേടുവാൻ നമ്മെ ഒരുക്കുന്ന വിദ്യാലയമാണ് സ്ഥൂലലോകം. ആ നിലയ്ക്കു് സ്ഥൂലലോക ജീവിതം അതിലെ തുച്ഛങ്ങളായ സുഖങ്ങളും നേട്ടങ്ങളും മാത്രം മുൻനിർത്തി വിലയിരുത്തുമ്പോൾ കാമ്യമല്ലെങ്കിലും വരാനിരിക്കുന്ന സൌഭാഗ്യത്തെ ഓക്കുമ്പോൾ ആഗ്രഹിക്കത്തക്കതാണ്.

നമ്മുടെ വികാസം എങ്ങനെ നിയന്ത്രിക്കണമെന്ന അറിവു് തിയോസഫി തരുന്നു. ആ വഴിക്കു് മററുള്ളവരെ സഹായിക്കുവാനുള്ള കഴിവും നാം നേടുന്നു നാം സ്നേഹിക്കുന്നവരേയും നമ്മോടു ബന്ധപ്പെട്ടവരേയും വിചാരം കൊണ്ടും പ്രവൃത്തികൊണ്ടും സേവിക്കുവാൻ നാം ആദ്യം ശീലിക്കുന്നു. കഴിവുകൾ വർദ്ധിക്കുന്നതോടെ സേവനത്തിൻെറ മണ്ഡലം വിപുലമാവുന്നു. അചിരേണ മനുഷ്യരാശിയെ ആകമാനം സേവിക്കുവാൻ നമുക്കു സാധിക്കുന്നു. ഇപ്രകാരമുള്ള പ്രവൎത്തനങ്ങൾ നമ്മെ ഉന്നതമായ ചിന്താമണ്ഡലത്തിലേക്കുയൎത്തുന്നു. സ്വാൎത്ഥതാല്പര്യം പാടേ വെടിഞ്ഞു മനുഷ്യരാശിയുടെ ക്ഷേമം ലാക്കാക്കുന്ന വിശാലതരമായ വീക്ഷണം നമുന്ന സ്വായത്തമാവുന്നു.

കഷ്ടപ്പാടുകളും ബുദ്ധിമുട്ടുകളും വരുമ്പോൾ അതു പെരുപ്പിച്ചുകാണുവാനുള്ള വാസന നമുക്കുണ്ടു്. കണ്ണിന്നുമുമ്പിൽ പിടിക്കുന്ന ഒരു ചെറിയ താലം സൂര്യനെ കാഴ്ചപ്പാടിൽ നിന്നു പാടേ മറയ്ക്കുന്നു. അതുപോലെ നിസ്സാരങ്ങളായ അനിഷ്ടസംഭവങ്ങൾ നമ്മുടെ ജീവിതവീക്ഷണം ആകപ്പാടെ മ്ലാനമാക്കുന്നു. "സ്വർഗ്ഗീയമായ ശാന്തിയാണു് ജീവിതത്തിൻെറ കാതൽ" എന്ന സത്യം നാം പലപ്പോഴും വിസ്മരിക്കുന്നു. തെററിദ്ധാരണകളും വ്യാമോഹങ്ങളും വെച്ചുകൊണ്ടിരിക്കുക എന്നതു നമ്മുടെ സാധാരണ സ്വഭാവമാണു്. നേർവഴി കാണുവാനുള്ള കെല്പും നമുക്കില്ല. സ്വാഭാവികമായ ഇത്തരം അപാകതകളെ ദൂരീകരിച്ചു അവയുടെ സ്ഥാനത്തു സ്വാൎത്ഥരഹിതവും, വിശാലവുമായ വീക്ഷണഗതി സ്വായത്തമാക്കാൻ തിയോസഫി നമ്മെ സഹായിക്കുന്നു. അതോടെ ധൎമ്മത്തിന്നുവേണ്ടിയുള്ള ധൎമ്മാചരണം ഒഴിച്ചുകൂടാത്ത ജീവിതചര്യയാവും. സഹജീവികളെ സേവിക്കുക എന്നതാവും ഏററവും ആനന്ദം തരുന്ന അനുഭവം.

മനുഷ്യൻ വികസിക്കുന്നതോടൊപ്പം അവൻെറ സഹജീവിസ്നേഹവും, ദീനാനുകമ്പയും വർദ്ധിക്കും. അതോടെ ലോകത്തിലെ പാപവും, സങ്കടവും, കഷ്ടപ്പാടും അയാളെ കൂടുതൽ കൂടുതൽ വേദനിപ്പിക്കും. എന്നാലും അത്തരം കഷ്ടപ്പാടിൻെറ യഥാർത്ഥകാരണം എന്താണെന്നു അയാൾക്കു മനസ്സിലായിത്തുടങ്ങും. എല്ലാ കാര്യങ്ങളും വിവേകപൂർവ്വം നീങ്ങിക്കൊണ്ടിരിക്കുന്നതു നന്മ ലാക്കാക്കിയാണ്. ഈശ്വരൻെറ മഹത്തായ സൃഷ്ടിവികാസക്രമം അതിൻെറ നിർദ്ദിഷ്ടമായ ലക്ഷ്യത്തിലേക്ക് വിജയകരമായി മുന്നേറുകയാണ്. ഇതെല്ലാം മനസ്സിലാക്കുമ്പോൾ എന്തെന്നില്ലാത്ത തൃപ്തിയും സുരക്ഷിതബോധവും നമുക്കനുഭവപ്പെടും. നാം സദാ സന്തോഷമുള്ളവരായിരിക്കേണമെന്നതാണ് ഈശ്വരൻെറ അഭിമതം. അതു നമ്മുടെ ധർമ്മവുമാണ്. സന്തോഷം നമ്മിൽ കളിയാടുമ്പോൾ അതിൻെറ സ്പന്ദനങ്ങൾ നമ്മുടെ ചുററും നാം പൊഴിക്കും. അതുവഴി ലോകത്തിൻെറ ദുഃഖം നാം ലഘൂകരിക്കും.

നമുക്കു വന്നുചേരുന്ന കഷ്ടപ്പാടുകൾ പലപ്പോഴും നാം അർഹിക്കുന്നവയല്ല എന്ന വിശ്വാസമാണ് ജീവിതത്തെ അലട്ടുന്ന ഒരു പ്രശ്നം. "എൻെറ അയൽവാസി എന്നെക്കാളും ഒട്ടും മെച്ചപ്പെട്ട ആളല്ല. എങ്കിലും അയാൾക്ക് സുഖക്കേടു വരുന്നില്ല, ധനം നഷ്ടപ്പെടുന്നില്ല, സുഹൃത്തുക്കൾ പിരിയുന്നില്ല. പിന്നെ എന്തുകൊണ്ടു് ഇതെല്ലാം എനിക്കു സംഭവിക്കണം?" പലപ്പോഴും ആളുകൾ ചോദിക്കുന്ന ചോദ്യങ്ങളാണിവ.

യാതൊരാൾക്കും അവരവർ അർഹിക്കാത്ത അനിഷ്ടസംഭവം വന്നുചേരില്ല എന്നതാണ് തിയോസഫി വളരെ വ്യക്തമായി നല്കുന്ന നിർദ്ദേശം. നാം ഏററുമുട്ടുന്ന കഷ്ടപ്പാടുകൾ എല്ലാംതന്നെ വീട്ടി തീർക്കേണ്ട കടങ്ങളാണ്. അവ

മടക്കിക്കൊടുക്കേണ്ടവയാകയാൽ എത്രയും വേഗം വീട്ടുന്ന വൊ അത്രയും നന്ന്. അതു മാത്രമല്ല, കഷ്ടപ്പാടുകാം നമുക്ക വളരുവാനുള്ള അവസരങ്ങാം കൂടിയ ണ്. ഒരിക്കലും നാം അവസ്ഥ്ക്ക് അടിപ്പെട്ടുപോവരുത്. ക്ഷമയോടും ധീരതയോടുംകൂടി അവയെ നേരിടുമ്പോാം ധൈര്യം, സ്ഥിരോത്സാഹം, നിശ്ചയസ്ഥിരത തുടങ്ങിയ ഗുണങ്ങാം നമ്മിൽ വളരും. ഇങ്ങനെ നാം പണ്ടു ചെയ്തുപോയ പാപങ്ങളുടെ ഫലമായി തിന്മയ്ക്കു പകരം നന്മ വിളയും.

മുമ്പു പ്രസ്താവിച്ചതുപോലെ തിയോസഫി പഠിക്കുന്നവക്ക മരണത്തെപ്പററിയ ഭയം നിശ്ശേഷം ഇല്ലാതാവുന്നു. മരണം എന്താണെന്ന് അവക്ക നല്ലവണ്ണം മനസ്സിലാവുന്നു. മരിച്ചവർ നമ്മോടൊപ്പം തന്നെ ഉള്ളതുകൊണ്ടു അവരെ ച്ചൊല്ലി വിലപിക്കുന്നതിന്നത്ഥമില്ല. മാത്രമല്ല സ്വാത്ഥത്തിൽനിന്നും ഉറവെടുക്കുന്ന അത്തരം വിലാപം മരിച്ചവരെ ഖേദിപ്പിക്കുന്നു.

മരിച്ചവരെ വിസ്മരിക്കണം എന്നല്ല ഇതിൻെറ അത്ഥം. നേരെമറിച്ചു കഴിയുന്നത്ര അവരെ ഓമ്മിക്കുന്നതു നന്നായിരിക്കും. എന്നാൽ ആ ഓമ്മയിൽ വിഷാദത്തിന്നു ഒട്ടും സ്ഥാനം ഉണ്ടാവരുത്. മരിച്ചവർ തിരിച്ചുവരണമെന്ന പ്രത്യാശയും അരുത്. മരണത്തിലൂടെ അവർ നേടിയ മേന്മയെപ്പററി മാത്രമേ ചിന്തിക്കാവൂ. അവരുടെ നേക്ക് പൊഴിക്കുന്ന സ്നേഹമയമായ ചിന്തകാം അവരുടെ മുന്നോട്ടുള്ള വികാസത്തിൽ ഏററവും ഫലപ്രദമായ സംഭാവന നൽകുമെന്ന് തിയോസഫി ഉറപ്പുതരുന്നു.

മരണാനന്തര ദശയെപ്പററിയ സൂക്ഷ്മപഠനം വെളിവാക്കുന്ന മറെറാരു കായ്യം സൂക്ഷ്മലോക ജീവിതത്തിൻെറ ദൈർഘ്യമാണ്. ഇതു് സ്ഥൂലലോക ജീവിതത്തേക്കാാം

വളരെ നീണ്ടതാണ്. സംസ്കാരസമ്പന്നനായ ഒരാളുടെ ഒരു ജീവിതത്തിന്റെ (ഇതിൽ അയാളുടെ മരണാനന്തര ദശകളുടെ ഉൾപ്പെടും) ശരാശരി കാലയളവ് ആയിരത്തി അഞ്ഞൂറുവർഷമാണ്. ഇതിൽ ഏതാണ്ട് എൺപതുവഷം സ്ഥൂലലോകത്തും, ഇരുപതുവഷം കാമലോകത്തും, ശേഷിച്ചതുമുഴുവൻ സ്വർലോകത്തിലുമാണ് കഴിച്ചുകൂട്ടാനിടയുള്ളത്. ഈ നിലയ്ക്ക് സ്വർലോകവാസമാണ് ജീവിതത്തിന്റെ ഏററവും പ്രാധാന്യമർഹിക്കുന്ന കാലഘട്ടം സ്വാഭാവികമായും സാംസ്കാരികമായി ഉയരാത്ത വ്യക്തികൾക്ക് മേൽ സൂചിപ്പിച്ച കാലയളവുകൾ വ്യത്യസ്തങ്ങളായിരിക്കും വികാസം വളരെ കുറഞ്ഞവരുടെ കാമലോക ജീവിതം നീണ്ടതും സ്വർലോകജീവിതം താരതമ്യേന ചുരുങ്ങിയതുമാണ് സ്വർലോകജീവിതത്തിന്നു അർഹത വരുത്തുന്ന വാസനാവിശേഷങ്ങൾ ഒട്ടുംതന്നെ പ്രാകൃതമനുഷ്യർ വികസിപ്പിക്കാത്തതിനാൽ അത്തരക്കാർക്ക് സ്വർലോകജീവിതം എന്നൊന്നില്ല. ഭാവിജീവിതത്തെപ്പററി നിലവിലുള്ള ധാരണകൾ മിക്കതും അവ്യക്തങ്ങളാണ്. ഈ രംഗത്ത് തിയോസഫി വ്യക്തമായ കാഴ്ചപ്പാടാണ് തരുന്നത്. ഇത് തികച്ചും സ്വാഗതാർഹമാണ്.

"പാപമോചനം" (Salvation) തിയോസഫിയുടെ വിദ്യാത്ഥികൾക്ക് ഒരു പ്രശ്നമേയല്ല. അജ്ഞാനത്തിൽ നിന്നല്ലാതെ മറെറാന്നിൽനിന്നും മോചനം നേടേണ്ടതായിട്ടില്ലെന്നു അവർക്കു നല്ലപൊലെ അറിയാം. ഭൂജാതരായവരെല്ലാം ഈശ്വരന്റെ സങ്കല്പത്തിലുള്ള പരമപദം കൈവരിക്കുമെന്ന സത്യത്തെ ആരെങ്കിലും സംശയിക്കുമെങ്കിൽ അതു ഏററവും വലിയ ഭഗവന്നിന്ദയായി അവർ കണക്കാക്കും.

അവ്യക്തമായ "ശാശ്വതപ്രതീക്ഷ" (Eternal hope) യല്ല തിയോസഫിയുടെ വിദ്യാർത്ഥിക്കുള്ളത്. അനശ്വരമായ നീതിയിൽ നിന്നുയരുന്ന സംശയരഹിതമായ അറിവ് അയാൾക്കുണ്ട്. ഭാവിയെ അയാൾ ഭയപ്പെടുന്നില്ല. ഭാവിയിൽ എന്തു സംഭവിക്കുമെന്നയാൾക്കറിയാം. വികാസത്തിന്റെ മഹത്തായ പദ്ധതിയിൽ ഒരു പങ്ക് വഹിക്കാൻ താൻ പ്രാപ്തനാകുമോ എന്നുള്ളതാണ് അയാളുടെ ആകെയുള്ള ഉൽക്കണ്ഠ. ഇന്നത്തെ നിലയിൽ അയാൾക്ക് ഒന്നും ചെയ്യാൻ കഴിയില്ലായിരിക്കാം. ചെയ്യുന്നതു ഒരുപക്ഷെ വളരെ നിസ്സാരമായ കാര്യമാവാം. എന്നാലും തന്റെ ചുററുമുള്ളവർക്ക വല്ലതും ചെയ്യുവാൻ കഴിയാത്ത ആരുംതന്നെയില്ല എന്നതാണ് പരമാർത്ഥം.

സേവിക്കുവാനുള്ള അവസരം എല്ലാവർക്കും ഉണ്ട്. നമ്മുടെ കുടുംബത്തിൽ പിറവിയെടുക്കുന്ന കുട്ടി, സ്നേഹവലയത്തിൽ വരുന്ന സുഹൃത്ത്, വീട്ടിൽ ജോലിക്കുവരുന്ന ഭൃത്യൻ, ഇവരെയെല്ലാം ഒരു തരത്തിൽ അല്ലെങ്കിൽ മറെറാരു തരത്തിൽ നമുക്കു സഹായിക്കാം. നയവും പരിചയവും കുറഞ്ഞ മതപ്രവർത്തകന്മാരുടെയിടയിൽ ഒരു സമ്പ്രദായമുണ്ട്. തങ്ങളുടെ ആശയവും അഭിപ്രായവും കണ്ടുമുട്ടുന്നവരെയെല്ലാം അവർ അടിച്ചേല്പിക്കും. അത്തരത്തിലുള്ള ശല്യത്തിന്നു് നാം ഒരിക്കലും ഇടകൊടുക്കരുതു്. എന്നാൽ സഹായിക്കുവാനുള്ള മനസ്ഥിതി എപ്പോഴും ഉണ്ടായിരിക്കണം; മാത്രമല്ല സേവിക്കുവാനുള്ള അവസരം കിട്ടുവാൻ എപ്പോഴും ഉത്സുകരായിരിക്കണം. സേവനം പലവിധത്തിലാവാം; കഴിവിൽപെടുന്ന സാമ്പത്തികസഹായം ചെയ്യാം അല്ലെങ്കിൽ നേരിട്ടാവശ്യപ്പെടുന്നവർക്ക അറിവും ഉപദേശവും നല്കാം.

പല സന്ദർഭങ്ങളിലും പ്രവൃത്തികൊണ്ടും വാക്കുകൊണ്ടും സഹായിക്കാൻ കഴിഞ്ഞെന്നു വരില്ല. എന്നാൽ സ്നേഹത്തിൻേറയും സേവനത്തിൻേറയും ചിന്തകൾ പൊഴിക്കുവാനുള്ള അവസരം ഒരിക്കലും കിട്ടാതെപോവില്ല. ഇതിൻെറ ഫലം സ്ഥൂലലോകത്തു പൊട്ടുന്നവ കണ്ടില്ലെന്നു വരാം. എന്നാൽ മനശ്ശക്തിയുടെ കഴിവറിയുന്ന ആരും അത്തരം സേവനത്തിൻെറ പ്രയോജനത്തെപ്പററി സംശയിക്കില്ല

സ്ഥിരമായ ഉന്മേഷം, വൈഷമ്യങ്ങളുമായി ഏററു മുട്ടുമ്പോഴും പതറാത്ത ധൈര്യം, ദീനാനുകമ്പ, സേവനമനസ്ഥിതി ഇവയാണ് തിയോസഫിയുടെ വിദ്യാർത്ഥികളിൽ തെളിഞ്ഞുകാണുന്ന സ്ഥായീഭാവങ്ങൾ. സദാ ഉന്മേഷവാനെങ്കിലും ജീവിതത്തെ ഗൌരവത്തോടുകൂടിയേ അയാൾ കൈകാര്യം ചെയ്യൂ. ചെയ്തുതീക്കുവാനുള്ള ജോലി ധാരാളം ഉള്ളതിനാൽ പാഴാക്കുവാനുള്ള സമയം അയാൾക്ക് ഒട്ടും ഇല്ല. തൻെറ വിവിധ ഉപാധികളെ കീഴടക്കി ആത്മനിയന്ത്രണം പുലർത്തുന്നതിൽ അയാൾ ബദ്ധശ്രദ്ധനാണ്. എന്നാൽമാത്രമേ സേവിക്കുവാനുള്ള അവസരം കിട്ടുമ്പോൾ അതു കാര്യക്ഷമമായി നിർവ്വഹിക്കുവാനുള്ള കെല്പ് സിദ്ധിക്കൂ. അപകൃഷ്ടത്തോടല്ല, ഉൽകൃഷ്ടത്തോടാണ് അയാളുടെ വേഴ്ച. എല്ലാററിലും എപ്പോഴും നന്മ ദർശിക്കുന്നതുകൊണ്ടു അയാളുടെ സഹിഷ്ണുത പൂർണ്ണമാണ്. തിന്മ നിത്യമല്ല. എല്ലാം നന്മയിലേക്കാണ് നീങ്ങിക്കൊണ്ടിരിക്കുന്നതു്. ഈ മൌലികതത്വം അടിയുറച്ച് വിശ്വസിക്കുന്ന അയാൾ പൂർണ്ണ ശുഭാപ്തി വിശ്വാസിയാണ്. അശുഭപ്രതീക്ഷ ഒരിക്കലും അയാളെ തീണ്ടില്ല.

എല്ലാററിലുമുള്ള നന്മയെ അയാാം എപ്പോഴും ഉററു നോക്കും, അതിനെ ശക്തിപ്പെടുത്താൻ. സൃഷ്ടിവികാസ ക്രമവുമായി സഹകരിച്ചു പ്രവൎത്തിക്കുവാൻ ദൃഢവ്രതനാണ യാാം. അതിന്നുവേണ്ടി അൎപ്പിക്കപ്പെട്ടതാണ് അയാളുടെ എല്ലാ കഴിവും, ശക്തിയും. മററുള്ളവരെ സഹായിക്കാൻ നോററുനില്ക്കുന്ന അയാാം തന്റെ പരിമിതമായ ചുററു പാടിൽ പ്രകൃതിയുടെ മംഗളകരമായ ശക്തിയായി പരില സിക്കും. ഈശ്വരനിൽനിന്നും വളരെ അകന്നിട്ടായിരിക്കാം അയാളുടെ നിലനില്പ് പ്രവൎത്തനങ്ങാം എത്രയോ എളിയ നിലയിലുള്ളതാവാം. എന്നാൽ അയാാം ഈശ്വരന്റെ ഒരു സഹപ്രവൎത്തകനാണ്. ഇതിൽപരം ഒരു ബഹുമതിയും ഭാഗ്യവും മനുഷ്യന്നു കിട്ടാനില്ല.



